ഇഫെക്ടീവ് ആഡ്കോം **eFFECTIVE**

# ADCOM

MARCH 2016 Vol. 2 Issue 2 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹ 50/

INSIDE OUTSIDE
AD WORLD

ചെറുകിട
സംരംഭങ്ങൾക്ക്
കൈത്താങ്ങായി
മുദ്ര ബാങ്കിംഗ്




ആധുനിക
പരസ്യസിദ്ധാന്തങ്ങൾ

വർണ്ണങ്ങളുടെ
ആന്തരികാർത്ഥം

## കളരിയുടെ കരുത്തുമായി
## വിശ്വസൗന്ദര്യ വേദിയിലേക്ക്

● AD FILM SHOOT ● MODELING ● STUDENTS' CORNER ● CONCEPT SHOOT ● SOFTWARE




# DID YOUR BRAND MEET THE BEST FRIEND OF MALAYALI FAMILIES?

Madhyamam Kudumbam. The new monthly magazine from the stable of Madhyamam, tailored to the tastes of Malayali families across the globe. With in-depth features and contemporary layout, Madhyamam Kudumbam is going to be the gold standard in family magazines. Let your brand befriend the best friend of Malayali families. For advertising opportunities, **email us at mktg.kudumbam@madhyamam.in**

madhyamam
KUDUMBAM

ഇഫെക്ടീവ് ആഡ്കോം **EFFECTIVE ADCOM**

**Ad**vertising is **Com**munication. Marketing is Destination

**The first Advertising & Marketing magazine in Malayalam**

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Sub Editor
**Jyothis Mary John**

Advisory Board
**Thekkinkadu Joseph**
**Dr. K.S. David**, M.A, M.P.S.W.(TISS), Ph.D
**Prof. Josy Joseph**
**Joshy George**
**Somie**

Marketing & Circulation Co-ordinator
**Vilsu Mathew**

Illustration/Layout
**Sreeni Purackattu**

Office Administration
**Mini S. Nair**

Marketing Offices:

**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 093881 53029
e-mail: effectiveadcom@gmail.com

**Komusons**
Sanam cottage
Shady lane, Aluva, Cochin
Ph: 094472 96699, 098470 37650

Regd. Address:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India




effectiveadcom/posts 09846057461
/effective.adcom /effective-adcom
www.effectiveadcom.com

# EDITORIAL

സൗജന്യം എന്ന വാക്കിലെ ചതിക്കുഴികളിൽ ചാടുന്നവരാണല്ലോ നമ്മിൽ കൂടുതൽ പേരും. എന്നാൽ അത്തരമൊരു സൗജന്യ ചതിക്കുഴിയിൽ ചാടാതെ നല്ലൊരു തീരുമാനമെടുത്തിരിക്കുന്നു ട്രായ് (TRAI). ഇന്ത്യയിലെ ഇന്റർനെറ്റ് ഉപഭോക്താക്കളുടെ നിതാന്ത ജാഗ്രതയും ചെറുത്തു നില്പുമാണ് ഇത്തരമൊരു തീരുമാനത്തിന് ട്രായിയെ പ്രേരിപ്പിച്ചത്. ഫെയ്സ്ബുക്ക് സ്ഥാപകനായ മാർക്ക് സക്കർബർഗ് തന്റെ internet.org എന്ന ചൂണ്ടയിലൂടെ എറിഞ്ഞ എല്ലാവർക്കും സൗജന്യ ഇന്റർനെറ്റ് എന്ന മോഹിപ്പിക്കുന്ന ഇരയാണ് ട്രായ് നിരസിച്ചത്.

ആദ്യം അല്പം ഫ്രീ കൊടുത്ത് ജനത്തെ ആകർഷിക്കുകയും പിന്നീട് തങ്ങളുടെ 'conditions apply' വഴി കുത്തക ശക്തിയായി മാറുകയും ചെയ്യുകയാണ് ഇതിന്റെ സംഘാടകരുടെ ലക്ഷ്യം. എന്തു സൗജന്യമായി ലഭിച്ചാലും ആദ്യം അതു നന്നായി ആസ്വദിക്കുക എന്ന ഇന്ത്യാക്കാരന്റെ മനശാസ്ത്രം മാർക്ക് സക്കർബർഗും കൂട്ടരും മനസ്സിലാക്കിയിരിക്കുന്നു എന്നു കരുതാം. സൗജന്യങ്ങളിലൂടെ മാർക്കറ്റ് കീഴടക്കിക്കഴിഞ്ഞാൽ പിന്നെ അവരുടെ കണ്ടീഷൻസിന് അനുസൃതമായി എല്ലാവരും വഴങ്ങേണ്ടിവരും. ഇന്റർനെറ്റിന്റെ ഉപയോഗത്തിലും ഉപഭോഗത്തിലും വരാനിരിക്കുന്ന ഇന്റർനെറ്റ് അസമത്വത്തിന് തടയിടാൻ ഇന്റർനെറ്റ് ന്യൂട്രാലിറ്റി ആന്ദോളനവുമായി ഉണർന്നു പ്രവർത്തിച്ചവർക്ക് സാധിച്ചു. സോഷ്യൽ മീഡിയയ്ക്ക് ഈ നീക്കത്തിൽ വലിയ പങ്കുണ്ടായിരുന്നു.

കൂടുതൽ അഴകാർന്ന ചൂണ്ടകളുമായി സക്കർബർഗുമാർ ഇനിയും വരും. നമ്മുടെ നേതാക്കന്മാരെ ആരൊക്കെ എങ്ങനെയൊക്കെ സ്വാധീനിക്കും എന്നു പ്രവചിക്കുക വയ്യ. ഉണർന്നിരിക്കുക അത്രതന്നെ.

**ചീഫ് എഡിറ്റർ**

# ഉള്ളടക്കം

Cover : Iris Maju

Vol. 2 | Issue 2 | March 2016

















# എ .ജി. കൃഷ്ണമൂർത്തി

ഇന്ത്യൻ പരസ്യരംഗത്തെ ശ്രദ്ധേയ സാന്നിദ്ധ്യമായിരുന്ന എ. ജി. കൃഷ്ണ മൂർത്തി അന്തരിച്ചു. ആന്ധ്രാപ്രദേശിൽ 1942 ഏപ്രിൽ 28നാണ് എ. ജി. കൃഷ്ണ മൂർത്തിയുടെ ജനനം. ആന്ധ്ര സർവ കലാശാലയിൽ നിന്ന് ചരിത്രത്തിൽ ബിരുദപഠനം പൂർത്തിയാക്കിയ അദ്ദേ ഹം.1976ലാണ് റിലയൻസിൽ പരസ്യ മാനേജരായി ചുമതലയേൽക്കുന്നത്.

1980ൽ മുദ്ര കമ്മ്യൂണിക്കേഷൻസ് സ്ഥാപിച്ചു. ഏറെക്കാലം കമ്പനിയുടെ ചെയർമാനും മാനേജിങ് ഡയറക്ടറുമായി പ്രവർത്തിച്ചു. വിമൽ ഫാബ്രിക്സ്, രസ്ന തുടങ്ങിയവയുടെ പരസ്യങ്ങൾ ചെയ്തിരുന്നത് മുദ്രയായിരുന്നു. പരസ്യരംഗത്തെക്കുറിച്ചു പഠിപ്പിക്കുന്ന ഒരു സ്ഥാപനം തുടങ്ങണമെന്നത് അദ്ദേഹത്തിന്റെ ചിരകാലാഭിലാഷമായിരുന്നു. ഈയൊരു ലക്ഷ്യത്തോടെയാണ് 1991ൽ അഹമ്മദാബാദിൽ മുദ്ര ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കമ്മ്യൂണിക്കേഷൻ സിനു എജികെ തുടക്കം കുറിച്ചത്.

പരസ്യ രംഗത്തെക്കുറിച്ചുള്ള കാര്യങ്ങൾ പഠിപ്പിക്കുന്ന ഏഷ്യയിലെ തന്നെ ആദ്യത്തെ സ്ഥാപനമായിരുന്നു മൈക്ക (MICA) എന്ന് അറിയപ്പെട്ടിരുന്ന മുദ്ര ഇൻസ്റ്റിറ്റ്യൂട്ട്. വിദേശത്തെ ഉപഭോക്താക്കളെ ലക്ഷ്യമിട്ട് മുദ്ര ഇന്റർനാഷണലിനും തുടക്കം കുറിച്ചു. ആറ് വർഷം രാജ്യത്തെ ഏറ്റവും മികച്ച പരസ്യ ഏജൻസിക്കുള്ള പുരസ്കാരം സ്വന്തമാക്കി. 1995ൽ മാർക്കറ്റിങ് പ്രസിദ്ധീകരണമായ എ ആൻഡ് എം കൃഷ്ണമൂർത്തിയെ അഡ്വർടൈസിങ് പേഴ്സൺ ആയി തിരഞ്ഞെടുത്തു. 1998ൽ പരസ്യരംഗത്തെ 25 അതികായരിൽ ഒരാളായി ബ്രിട്ടീഷ് പ്രസിദ്ധീകരണമായ മീഡിയ തിരഞ്ഞെടുത്തു. പരസ്യരംഗത്തോടൊപ്പം തന്നെ സാഹിത്യത്തിലും തന്റെ വ്യക്തിമുദ്ര എജികെ പതിപ്പിച്ചിട്ടുണ്ട്. ഇംഗ്ലീഷിലും തെലുങ്കിലും 15 പുസ്തകങ്ങൾ രചിച്ച അദ്ദേഹം. 2013ൽ തന്റെ ആത്മകഥയായ ഇഫ് യു ക്യാൻ ഡ്രീം പ്രസിദ്ധീകരിച്ചു. ●



# ഒ. എൻ. വി കുറുപ്പ്

മലയാളത്തിന്റെ പ്രിയകവിയും ചലച്ചിത്ര ഗാനരചയിതാവും ജ്ഞാനപീഠ ജേതാവുമായ ഒ.എൻ.വി. കുറുപ്പ് (84) അന്തരിച്ചു. ഒറ്റപ്ലാക്കൽ നീലകണ്ഠൻ വേലു കുറുപ്പ് എന്നാണ് പൂർണ്ണനാമം. കൊല്ലം ജില്ലയിലെ ഒറ്റപ്ലാക്കൽ കുടുംബത്തിൽ ഒ.എൻ കൃഷ്ണക്കുറുപ്പിന്റെയും കെ.ലക്ഷ്മിക്കുട്ടി അമ്മയുടെയും പുത്രനായി 1931 മെയ് 27ന് ആണ് ഒ.എൻ.വി ജനിച്ചത്.

തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്നും 1955ൽ മലയാളത്തിൽ ബിരുദാനന്തര ബിരുദം കരസ്ഥമാക്കി. 1957ൽ എറണാകുളം മഹാരാജാസ് കോളജിൽ അധ്യാപകനായാണ് അദ്ദേഹം ഔദ്യോഗിക ജീവിതം ആരംഭിച്ചത്. ആറ്പതിറ്റാണ്ട്നീണ്ട സാഹിത്യ ജീവിതത്തിൽ അദ്ദേഹം മുപ്പതിലധികം കാവ്യ സമാഹാരങ്ങൾ രചിച്ചിട്ടുണ്ട്. 1949ൽ പുറത്തിറങ്ങിയ 'പൊരുതുന്ന സൗന്ദര്യ' മാണ് ആദ്യ സമാഹാരം. നാടകത്തിലും സിനിമയിലുമായിനൂറുകണക്കിന് ഗാനങ്ങൾ ഒ.എൻ.വി യുടെ തൂലികയിലൂടെ പിറന്നു. 1971ലും 75ലും കേന്ദ്ര സാഹിത്യ അക്കാദമി പുരസ്കാരം ലഭിച്ചു. 2007ൽ സാഹിത്യത്തിനുള്ള പരമോന്നത പുരസ്കാരമായ ജ്ഞാനപീഠം ലഭിച്ചു. ●



# കൽപന

മലയാളത്തിലെ മികച്ച നടിമാരിലൊരാളായിരുന്നു കൽപന. ഹാസ്യ കഥാപാത്രങ്ങൾ കൈകാര്യം ചെയ്യുന്നതിൽ മികവു പുലർത്തിയ അവർ തമിഴിലും തെലുങ്കിലുമായി നിരവധി സിനിമകളിൽ അഭിനയിച്ചു. തെലുങ്ക് സിനിമയുടെ ഷൂട്ടിങ്ങിനായി ഹൈദരാബാദിൽ എത്തിയപ്പോഴാണ് തികച്ചും ആകസ്മികമായി മരണം കടന്നു വന്നത്. സഹോദരിമാരായ ഉർവശിയും കലാരഞ്ജിനിയും സഹോദരന്മാരായ കമൽറോയും, പ്രിൻസും ഉൾപ്പെടുന്ന സിനിമാ കുടുംബത്തിലെ അംഗമായിരുന്നു കൽപന. 1977 ൽ പി സുബ്രഹ്മണ്യൻ സംവിധാനം ചെയ്ത 'വിടരുന്ന മൊട്ടുകളി'ലൂടെയാണ് നടി ഉർവശിക്കൊപ്പം ബാലതാരമായി എത്തുന്നത്. എം ടിയുടെ മഞ്ഞ്, അരവിന്ദന്റെ പോക്കുവെയിൽ, പഞ്ചവടിപ്പാലം, ബ്രിഡ്ജ്, സ്പിരിറ്റ്, ഇഷ്ടം, ചാർളി തുടങ്ങി 300 ലധികം സിനിമകളിൽ ഇതിനകം കൽപ്പന അഭിനയിച്ചു. 2012ൽ മികച്ച സഹനടിക്കുള്ള ദേശീയ അവാർഡ് കൽപ്പനയെ തേടിയെത്തി'ഞാൻ കൽപ്പന' എന്ന പേരിൽ അനുഭവക്കുറിപ്പുകളും ഇതിനകം പുറത്ത് വന്നു.



## യു. ആർ. ആനന്ദക്കുട്ടൻ

നാലു പതിറ്റാണ്ട് മലയാളസിനിമയുടെ അഭിനയ മുഹൂർത്തങ്ങൾ വൈദഗ്ദ്ധ്യത്തോടെ ക്യാമറയിലൊപ്പിയെടുത്ത യു ആർ ആനന്ദക്കുട്ടൻ ഓർമ്മയായി. ഏറ്റവുമധികം മലയാള സിനിമകൾക്കു ഛായാഗ്രഹണം നിർവ്വഹിച്ചു റെക്കാർഡിട്ട ഇദ്ദേഹം ഒരു വർഷം 12 സിനിമകൾ വരെ ചെയ്തിട്ടുണ്ട്. ഫാസിൽ മുതൽ ജിത്തു ജോസഫ് വരെയുള്ള സംവിധായകരോടൊപ്പം അദ്ദേഹം പ്രവർത്തിച്ചു.

ഛായാഗ്രഹണരംഗത്തെ പ്രമുഖരായ വിൻസെന്റ് മാസ്റ്റർ, ജി കെ രാമു എന്നിവരുടെ സഹായിയായി തുടക്കമിട്ട കരിയർ 1976ൽ ചിത്രീകരിച്ച പി. ചന്ദ്രകുമാറിന്റെ മനസിലൊരു മയിൽ എന്ന ചിത്രത്തോടെ സ്വതന്ത്ര ഛായാഗ്രാഹകൻ എന്ന നിലയിലേക്ക് മാറി.

ഫാസിലിന്റെ മണിവത്തൂരിലെ ആയിരം ശിവരാത്രികൾ, അനിയത്തി പ്രാവ് തുടങ്ങിയ സൂപ്പർഹിറ്റ് ചിത്രങ്ങൾ പിറവികൊണ്ടത് ആനന്ദക്കുട്ടന്റെ ക്യാമറയിലാണ്. സത്യൻ അന്തിക്കാടിന്റെ ആദ്യചിത്രമായ കുറുക്കന്റെ കല്യാണത്തിന് ഛായാഗ്രഹണം നിർവ്വഹിച്ചത് ആനന്ദക്കുട്ടനായിരുന്നു. അപ്പുണ്ണി, അധ്യായം ഒന്നുമുതൽ, രേവതിക്കൊരു പാവക്കുട്ടി തുടങ്ങിയ സത്യൻ ചിത്രങ്ങൾക്കും കൂട്ടായി പ്രവർത്തിച്ചു.

ബാലചന്ദ്രമേനോൻ, ജോഷി, പ്രിയദർശൻ മുതലായ പ്രമുഖ സംവിധായകർക്കൊപ്പം ചെയ്ത സിനിമകൾ തിയറ്റർ വിജയം നേടിയതിനൊപ്പം അക്കാദമിക് അംഗീകാരങ്ങളും കരസ്ഥമാക്കി. സിബി മലയിലിന്റെ ഹിസ് ഹൈനസ് അബ്ദുള്ള, ഭരതം, ആകാശദൂത്, രാജസേനന്റെ മേലേപ്പറമ്പിൽ ആൺവീട്, അനിയൻ ബാവ ചേട്ടൻബാവ തുടങ്ങിയവ വിജയചിത്രങ്ങളിൽ ചിലതു മാത്രം. •



## അക്ബർ കക്കട്ടിൽ

പ്രശസ്ത മലയാള സാഹിത്യകാരനും കേരള സാഹിത്യ അക്കാദമി വൈസ് ചെയർമാനുമായ അക്ബർ കക്കട്ടിൽ അന്തരിച്ചു. രണ്ടുതവണ കേരളസാഹിത്യ അക്കാദമി അവാർഡ് ലഭിച്ചിട്ടുണ്ട്.1998ൽ മികച്ച നോവലിന് (സ്ത്രൈണം) ജോസഫ് മുണ്ടശ്ശേരി അവാർഡും ലഭിച്ചു.

ശമീല ഫഹ്മി, അധ്യാപക കഥകൾ, ആറാം കാലം, നാദാപുരം, മൈലാഞ്ചിക്കാറ്റ്, 2011 ലെ ആൺകുട്ടി, ഇപ്പോൾ ഉണ്ടാകുന്നത്, തെരഞ്ഞെടുത്ത കഥകൾ, പതിനൊന്ന് നോവലറ്റുകൾ, മൃത്യുയോഗം, സ്ത്രൈണം, വടക്കു നിന്നൊരു കുടുംബവൃത്താന്തം, സ്കൂൾ ഡയറി, സർഗ്ഗസമീക്ഷ, വരൂ അടൂരിലേയ്ക്ക് പോകാം തുടങ്ങിയവയാണ് മുഖ്യകൃതികൾ. ഫറൂഖ് കോളേജ്, മാടപ്പള്ളി ഗവ. കോളേജ്, തൃശ്ശൂർ കേരളവർമ്മ കോളേജ്, തലശ്ശേരി ഗവ. ബ്രണ്ണൻ കോളേജ് എന്നിവിടങ്ങളിലായി വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം കോഴിക്കോട് മലയാളം പബ്ളിക്കേഷൻസിന്റെയും ഒലീവ് പബ്ളിക്കേഷൻസിന്റെയും ഓണററി എഡിറ്ററും കേരള സാഹിത്യ അക്കാദമി വൈസ് പ്രസിഡന്റുമായി പ്രവർത്തിച്ചിട്ടുണ്ട്. •



## രാജാമണി

അഭ്രപാളികളിലെ കഥാപാത്രങ്ങളുടെ വികാരവിക്ഷോഭങ്ങളെ സംഗീതത്തിലൂടെ പ്രേക്ഷക ഹൃദയങ്ങളിലെത്തിച്ച സംഗീതജ്ഞൻ രാജാമണി വിടപറഞ്ഞു. എഴുനൂറോളം സിനിമകൾക്ക് പശ്ചാത്തല സംഗീതമൊരുക്കിയ അദ്ദേഹം നൂറ്റി അമ്പതോളം ഗാനങ്ങൾക്ക് ഈണം പകർന്നു. കൂട്ടിൽ നിന്നും മേട്ടിൽ വന്ന എന്ന് തുടങ്ങുന്ന താളവട്ടത്തിലെ ഗാനം മലയാളികൾക്ക് ഒരിയ്ക്കലും മറക്കാനാവില്ല. രാജാമണിയായിരുന്നു ആ ഗാനം ചിട്ടപ്പെടുത്തിയത്. കൂടാതെ 'സ്വയം മറന്നുവോ' (വെൽക്കം ടു കൊടൈക്കനാൽ), 'നന്ദകിശോരാ' (ഏകലവ്യൻ) തുടങ്ങിയവയും രാജാമണി ഒരുക്കിയ ഗാനങ്ങളാണ്. ആറാം തമ്പുരാനിലെ മികച്ച പശ്ചാത്തല സംഗീതത്തിന് സംസ്ഥാന സർക്കാരിന്റെ പുരസ്കാരം ലഭിച്ചിട്ടുണ്ട്. ഇൻ ദ നെയിം ഓഫ് ബുദ്ധ എന്ന ചിത്രത്തിന്റെ പശ്ചാത്തല സംഗീതത്തിന് അന്താരാഷ്ട്ര പുരസ്കാരവും ലഭിച്ചു. സംഗീത സംവിധായകനായ ചിദംബരനാഥിന്റെ മകനാണ് രാജാമണി. ഭാര്യ ബീന. മകൻ അച്ചു രാജാമണിയും സംഗീത സംവിധായകനാണ്. അഭിഭാഷകനായ ആദിത്യയാണ് മറ്റൊരു മകൻ. •

# ഇന്റർനെറ്റ് സമത്വം: ഇനി മുതൽ എല്ലാ ഉള്ളടക്കവും ഒരേ നിരക്കിൽ.

ഒടുവിൽ ഇന്റർനെറ്റ് സമത്വവിഷയത്തിൽ ട്രായ് തീരുമാനം. ഇതു പ്രകാരം സർക്കാരോ സേവനദാതാക്കളോ ഏതെങ്കിലും വെബ്സൈറ്റിനോ സേവനത്തിനോ പ്രാമുഖ്യം നൽകുന്നതോ വിലക്കേർപ്പെടുത്തുന്നതോ വ്യത്യസ്ത നിരക്ക് ഏർപ്പെടുത്തുന്നതോ കുറ്റകരമായിരിക്കും. അതിനാൽ സൗജന്യ ഇന്റർനെറ്റും നെറ്റ് ന്യൂട്രാലിറ്റിക്ക് വിരുദ്ധമാണ്.

ഇന്റർനെറ്റിന്റെ നിലനിൽപ്പും അസ്തിത്വവും നെറ്റ് ന്യൂട്രാലിറ്റിയിൽ അധിഷ്ഠിതമാണെന്നതിനാൽ ഇതിനു കളങ്കമേൽക്കുന്നത് ഇന്റർനെറ്റ് സ്വാതന്ത്ര്യത്തെയും തുല്യതയെയും ഇല്ലാതാക്കാനിടയുണ്ട്. എന്നാൽ പൊതുനന്മയെ മുന്നിൽ കണ്ട് ചീത്തയെന്നു തെളിയിക്കപ്പെട്ടിട്ടുള്ള ഉള്ളടക്കങ്ങൾ ഉദാഹരണമായി മാൽവെയറുകൾ, സ്പാം, ചൈൽഡ് പോൺ മുതലായവ സേവനദാതാക്കൾ സ്വന്തം നിലയ്ക്കും സർക്കാരുകളുടെ ആവശ്യപ്രകാരവും ലോകമെങ്ങും നിരോധിക്കുന്നുണ്ട്. ഇത്തരം നിയന്ത്രണങ്ങൾക്കും നീക്കംചെയ്യലുകൾക്കും ശേഷമുള്ള ഇന്റർനെറ്റാണ് നമുക്ക് മുന്നിലുള്ളത്. ചില സേവനദാതാക്കളും സ്ഥാപനങ്ങളും ചേർന്ന് വിവേചനം സൃഷ്ടിക്കാനുള്ള നീക്കമാണ് ട്രായ് തീരുമാനത്തിലൂടെ വിഫലമായിരിക്കുന്നത്.




# വെർച്ച്വൽ റിയാലിറ്റി ഹെഡ്സെറ്റുമായി ഗൂഗിൾ



കമ്പ്യൂട്ടറുകളുടെയോ സ്മാർട്ഫോണുകളുടെയോ സഹായം കൂടാതെ പ്രവർത്തിക്കാൻ സാധിക്കുന്ന വെർച്ചൽ റിയാലിറ്റി ഹെഡ്സെറ്റുകൾ ഗൂഗിൾ പുറത്തിറക്കും. റിപ്പോർട്ടുകൾ പ്രകാരം പുതിയ സ്വതന്ത്ര വി.ആർ ഹെഡ്സെറ്റ്, വെർച്വൽ റിയാലിറ്റി എന്ന സാങ്കേതികതയിൽ വിപ്ലവമുണ്ടാക്കാൻ പോന്നതാണ്. മറ്റു വിആർ ഹെഡ്സെറ്റുകളെപോലെ അയഥാർത്ഥലോകത്തിന്റെ പ്രതീതി ജനിപ്പിക്കുന്നതോടൊപ്പം ഗൂഗിൾ വി. ആർ ഹെഡ്സെറ്റിൽ രണ്ട് കാമറകൾ ഉണ്ടാകും. പുറത്തെ കാഴ്ചകൾ പകർത്താനായാണ് ഈ വിദ്യ.

ഒരു സ്ക്രീൻ, ശക്തമായ പ്രോസസർ, മുൻ കാമറ, പകർത്തുന്ന ദൃശ്യങ്ങൾ ഉപയോഗിച്ച് തലയുടെ ചലനം മനസിലാക്കാനുള്ള പ്രത്യേക ചിപ്പ് എന്നിവയാണ് മറ്റ് പ്രധാനപ്പെട്ട സവിശേഷതകൾ. നിലവിൽ വിപണിയിലുള്ള എല്ലാത്തരം വി. ആർ ഹെഡ്സെറ്റുകൾക്കും പ്രവർത്തിക്കാൻ സ്മാർട്ട് ഫോണുകളോ, കംപ്യൂട്ടറുകളോ, ഗെയിം കൺസോളുകളോ ആവശ്യമാണെന്നിരിക്കുമ്പോഴാണ് ഗൂഗിളിന്റെ ഈ കണ്ടുപിടുത്തം എന്നത് ശ്രദ്ധേയമാണ്.

ഇത്തരം ഹെഡ്സെറ്റ് വികസിപ്പിക്കാനായി ആപ്പിൾ ശ്രമിക്കുന്നതിനിടെയാണ് ഗൂഗിൾ രംഗത്ത് വന്നിരിക്കുന്നത്. മറ്റ് സഹായങ്ങളില്ലാതെ തന്നെ മുന്നിലുള്ള യഥാർഥ ലോകത്തെ വെർച്വൽ തലത്തിലേക്ക് മാറ്റുകയാണ് ഗൂഗിളിന്റെ സ്വതന്ത്ര വിആർ ഹെഡ്സെറ്റ് ചെയ്യുക. ഇത് വിപണിയിൽ എന്നു ലഭ്യമായിത്തുടങ്ങും എന്നത് സംബന്ധിച്ച വിവരങ്ങൾ ലഭ്യമല്ല.

# മ്യൂച്വൽ ഫണ്ടുകൾക്ക് നിയന്ത്രണമേർപ്പെടുത്തി സെബി




നഷ്ടസാധ്യത കൂടുതലായുള്ള കോർപറേറ്റ് ബോണ്ടുകളിൽ മ്യൂചൽ ഫണ്ടുകൾ നിക്ഷേപം നടത്തുന്നതിന് സെക്യൂരിറ്റീസ് എക്സ്ചേഞ്ച് ബോർഡ് ഓഫ് ഇന്ത്യ (സെബി) നിയന്ത്രണമേർപ്പെടുത്തി. നിക്ഷേപകരുടെ താൽപര്യം കൂടി കണക്കിലെടുത്താണ് ഈ പുതിയ തീരുമാനം. ഏതെങ്കിലും കമ്പനി ബോണ്ടുകളിൽ നിക്ഷേപിക്കാവുന്ന മ്യൂച്വൽ ഫണ്ടുകളുടെ പരിധി ഇതോടെ 10 ശതമാനമാക്കി. ഏതെങ്കിലും ഒരു സെക്ടറിലെ നിക്ഷേപ പരിധി 30 ശതമാനത്തിൽ നിന്ന് 25 ശതമാനമാക്കി കുറച്ചിട്ടുണ്ട്. ഡെറ്റ് സെക്യൂരിറ്റികളിലെ നിക്ഷേപത്തോത് 20–25% ആയി പരിമിതപ്പെടുത്തിയിട്ടുമുണ്ട്.

ഹൗസിങ് ഫിനാൻസ് കമ്പനികളിൽ 10 ശതമാനം നിക്ഷേപം നടത്താമെന്നത് അഞ്ചു ശതമാനമായി കുറച്ചു. പുതിയ പദ്ധതികൾക്കും നിലവിലുള്ള സ്കീമുകളിൽ പുതുതായി നടത്തുന്ന നിക്ഷേപങ്ങൾക്കും ഈ നിയന്ത്രണങ്ങൾ നിലവിൽ വന്നതായി സെബി അറിയിച്ചിട്ടുണ്ട്.

# റിലയൻസ് ജിയോ വൈകും.....

4ജി സേവനവുമായി ഡിസംബറിൽ പ്രവർത്തനമാരംഭിക്കുമെന്ന റിയിച്ചിരുന്ന റിലയൻസിന്റെ ജിയോ മാർച്ചിലോ ഏപ്രിൽ ആദ്യമോ മാത്ര മായിരിക്കും ഉപഭോക്താക്കളിലേക്കെത്തുക. ഡിസംബറിൽ 4ജി എന്നാണ് ജൂണിൽ നടന്ന റിലയൻസ് ഇൻഡസ്ട്രീസിന്റെ വാർഷിക പൊതുയോഗത്തിൽ മുകേഷ് അംബാനി അറിയിച്ചിരുന്നത്. പ്രവർത്തനം ആരംഭിച്ച് ആദ്യ 100 ദിവസത്തിനുള്ളിൽ 50 മില്യൺ ഉപഭോക്താക്കളെ ലക്ഷ്യമിട്ടിരുന്ന റിലയൻസ് ജിയോ ഇപ്പോൾ 12 മാസത്തിനുള്ളിൽ 100 മില്ല്യൺ ഉപഭോക്താക്കൾ എന്ന പുതിയ ലക്ഷ്യത്തിലേക്കാണ് നീങ്ങിയിരിക്കുന്നത്. 100 ദിനത്തിൽ 50 മില്യൺ ഉപഭോക്താക്കൾ എന്നുതന്നെയായിരുന്നു മുകേഷിന്റെ ലക്ഷ്യമെങ്കിലും അതു സാധ്യമല്ലെന്ന വിദഗ്ദ്ധരുടെ വിലയിരുത്തലിനെ തുടർന്നാണ് പുതിയ തീരുമാനം.

എയർടെൽ പോലെയുള്ള മറ്റു സേവനദാതാക്കൾ സെക്കന്റ്, മിനിറ്റ് എന്നിവ അടിസ്ഥാനമാക്കി സേവനങ്ങൾ ലഭ്യമാക്കുമ്പോൾ ജിയോ ബൈറ്റ്സ് അടിസ്ഥാനപ്പെടുത്തിയായിരിക്കും 4 ജി സേവനം ലഭ്യമാക്കുക.

4ജി പ്രവർത്തനമാരംഭിക്കുന്നതോടെ 75,000 4ജി സെൽസൈറ്റുകൾ, 250,000 കിലോമീറ്റർ നീളമുള്ള ഫൈബർ ഒപ്റ്റിക് കേബിൾ നെറ്റ്‌വർക്ക് എന്നിവയും സജ്ജീകരിക്കും. റിലയൻസ് ജിയോയ്ക്ക് 94 മില്ല്യൺ ഉപഭോക്താക്കളും, (അതായത് സ്മാർട് ഫോൺ വിപണിയുടെ 15 ശതമാനവും) ഓരോ ഉപഭോക്താവിൽ നിന്നും പ്രതിമാസം ശരാശരി 246 രൂപയും




നേടാൻ സാധിക്കുമെന്നാണ് പ്രതീക്ഷ. പ്രവർത്തനമാരംഭിച്ച് ആദ്യ 12 മാസത്തിനുള്ളിൽ തന്നെ 100 മില്യൺ ഉപഭോക്താക്കളെ നേടാൻ സാധിക്കുമെന്നും പ്രതിമാസം 5000 കോടി രൂപയുടെയും, പ്രതിവർഷം 60,000 കോടി രൂപയുടെയും ടേണോവർ നേടാൻ സാധിക്കുമെന്നും വിദഗ്ദ്ധർ പ്രതീക്ഷിക്കുന്നു.

ഇൻഡസ്ട്രിയുടെ 90 ശതമാനത്തോളം കവർ ചെയ്യനാവുന്നതാണ് റിലയൻസ് സ്പെക്ട്രം. അതിനോടൊപ്പം ഇന്ത്യയിലുടനീളം 2300 മെഗാ ഹെഡ്സ് ശേഷിയുമുണ്ട്. 800 നഗരങ്ങളിലായി ഇൻഡസ്ട്രിയുടെ 92 ശതമാനത്തോളം കവർ ചെയ്യുന്ന 1800 മെഗാഹെഡ്സ് സ്പെക്ട്രവും 1800 മെഗാഹെഡ്സ് ശേഷിയുള്ള ഇൻഡസ്ട്രി വരുമാനത്തിന്റെ 32 ശതമാനമുള്ള ഭാരതി എയർടെല്ലും തമ്മിൽ മികച്ച മത്സരത്തിനാവും കളമൊരുങ്ങുന്നത്.

300 നഗരങ്ങളിലായി 4ജി സേവനം കഴിഞ്ഞ ആഗസ്റ്റിൽതന്നെ ഉപഭോക്താക്കളിലേക്കെത്തിച്ച എയർടെൽ അതിനുശേഷം പുതുതായി തങ്ങളിലേക്കെത്തിയ ഉപഭോക്താക്കളെ സംബന്ധിച്ച കണക്കുകളോ വരുമാനമോ ഇനിയും പുറത്ത് വിട്ടിട്ടില്ല.

അഞ്ചു വർഷം മുൻപ് 4ജി ലൈസൻസ് നേടിയ ഇൻഫോടെൽ കമ്പനിയെ ഏറ്റെടുത്താണ് മുകേഷ് അംബാനി റിലയൻസ് ജിയോ ഇൻഫോകോം എന്ന ബ്രാൻഡിൽ ടെലികോം രംഗത്തേക്ക് തിരിച്ചു വരവ് പ്രഖ്യാപിച്ചത്. 100ൽ അധികം നഗരങ്ങളിൽ തുടക്കമിട്ട റിലയൻസ് ഇൻഫോകോമിന്റെ പുതിയ പദ്ധതിയിലൂടെ കമ്പനി 10 ആഴ്ചയിൽ നേടിയത് ഒരു മില്യണിലധികം ഉപഭോക്താക്കളെയാണ്. കുടുംബ ബിസിനസ്സായ റിലയൻസ് വിഭജിച്ചപ്പോൾ റിലയൻസ് കമ്മ്യൂണിക്കേഷൻസ് (ഇൻഫോകോം) സഹോദരൻ അനിൽ അംബാനിക്ക് നല്കി അദ്ദേഹം ടെലികോം രംഗത്തു നിന്നും പിൻവാങ്ങുകയായിരുന്നു.

# ഗൂഗിൾ പിക്കാസ നിർത്തുന്നു

ജനപ്രീതിയാർജ്ജിച്ച ഫോട്ടോ സ്റ്റോറേജ് സേവനമായ പിക്കാസ നിർത്തലാക്കാൻ ഗൂഗിൾ തീരുമാനിച്ചു. ബ്ലോഗ് പോസ്റ്റിലൂടെയാണ് ഈ കാര്യം അറിയിച്ചത്. അടുത്ത മൂന്നു മാസത്തിനകം പിക്കാസായുടെ എല്ലാ സേവനങ്ങളും ഗൂഗിൾ അവസാനിപ്പിച്ചേക്കും.

പിക്കാസാ ഡസ്ക് ടോപ്പ് ആപ്പ് മാർച്ചോടെ നിർത്തുമെന്നതാണ് പുതിയ വിവരം. പിക്കാസായ്ക്കു പകരമായി എന്തെന്ന ചോദ്യത്തിനും ഗൂഗിൾ തന്റെ ബ്ലോഗിലൂടെ മറുപടി



പറയുന്നുണ്ട്. പകരം ഗൂഗിൾ ഫോട്ടോസ് ആപ്പ് ഉപയോഗപ്പെടുത്താനാണ് പദ്ധതി. പിക്കാസായിലെ ആൽബങ്ങളെല്ലാം അനായാസം തന്നെ ഗൂഗിൾ ഫോട്ടോസിലേക്ക് മാറ്റാനാകും. പിക്കാസാ അക്കൗണ്ടുള്ളവരെല്ലാം ചിത്രം ഇതിലേക്ക് മാറ്റാൻ നിർദ്ദേശമുണ്ട്. 2004ൽ വലിയ വിലയ്ക്കാണ് ഗൂഗിൾ പിക്കാസായെ വാങ്ങിയത്. എംഎസ്എൻ കമ്പനികളോട് മൽസരിക്കുന്നതിന്റെ ഭാഗമായാണ് പിക്കാസാ ഗൂഗിൾ ഏറ്റെടുത്തത്.

# പരസ്യത്തിൽ ഒന്നാമൻ പതഞ്ജലി തന്നെ

ടിവി പരസ്യരംഗത്ത് രാജ്യത്തെ പ്രമുഖ എഫ്എംസിജി കമ്പനികളെ പിന്തള്ളി ബാബ രാം ദേവിന്റെ പതഞ്ജലി ഗ്രൂപ്പ് ഒന്നാമതെത്തി. ജനുവരി 23 മുതൽ 29 വരെയുള്ള കാലയളവിൽ കൂടുതൽ പരസ്യം ചെയ്യുന്ന കാഡ്ബറി, പാർലെ, പോണ്ട്സ് തുടങ്ങിയ പ്രമുഖ ബ്രാൻഡുകളെ പിന്നിലാക്കിയാണ് പതഞ്ജലി പരസ്യത്തിൽ ഒന്നാമതെത്തിയിരിക്കുന്നത്.

ബ്രോഡ്കാസ്റ്റ് ഓഡിയൻസ് റിസർച്ച് കൗൺസിൽ പുറത്തുവിട്ട കണക്കനുസരിച്ച് ജനുവരി 23 മുതൽ 29 വരെയുള്ള ദിവസങ്ങളിൽ 17,676ലേറ തവണ പതഞ്ജലി ഉത്പന്നങ്ങളുടെ പരസ്യം ടിവിയിൽ പ്രത്യക്ഷപ്പെട്ടു.




കാഡ്ബറിയുടെ പരസ്യം 15,985 തവണയാണ് ഈ കാലയളവിൽ പ്രത്യക്ഷപ്പെട്ടത്. പാർലെയുടേത് 15,573ഉം ഹോർലിക്സിന്റേത് 15,495 ഉം തവണയാണ് ടിവിയിൽ കാണിച്ചതെന്ന് ബാർക്കിന്റെ കണക്കുകൾ സൂചിപ്പിക്കുന്നു.

300 കോടി രൂപയാണ് പരസ്യത്തിനായി കമ്പനി നീക്കിവെച്ചിരിക്കുന്നതെന്നാണ് റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത്.

# പരസ്യവുമായി ഫേസ്ബുക്ക്

ഫേസ്ബുക്ക് മെസഞ്ചറിൽ പരസ്യം പ്രസിദ്ധീകരിക്കാൻ ഫേസ്ബുക്ക് ആലോചിക്കുന്നു. ഫേസ്ബുക്കിന്റെ വാർഷിക ഡെവലപ്പേർസ് മീറ്റായ ക്യൂ2 2016 ൽ ഇത് സംബന്ധിച്ച് പ്രഖ്യാപനം ഉണ്ടാകുമെന്നാണ് ടെക്ക് ക്രൻഞ്ച് റിപ്പോർട്ട് ചെയ്യുന്നത്. ഒരു കമ്പനിക്ക് തങ്ങൾക്ക് അംഗീകാരം നൽകുന്ന ഏത് ഫേസ്ബുക്ക് മെസഞ്ചർ ഉപയോക്താവിനും സന്ദേശം അയക്കാൻ സാധിക്കും എന്നതാണ് ഈ സംവിധാനത്തിന്റെ പ്രത്യേകത

ഫേസ്ബുക്ക് ലിങ്കുകൾ വഴിയാണ് പരസ്യം ചെയ്യുക. ഇത് സംബന്ധിച്ച ചില ചിത്രങ്ങളും ഡോക്യുമെൻറുകളും ടെക്ക് ക്രൻഞ്ചിന് ലഭിച്ചിട്ടുണ്ട്.

ഇപ്പോൾ മെസഞ്ചർ ലോകത്ത് ഏതാണ്ട് 800 ദശലക്ഷം പേർ ഉപയോഗിക്കുന്നുണ്ടെന്നും. അവർക്ക് ലഭിക്കുന്ന സേവനത്തിന്റെ ഗുണനിലവാരം വർദ്ധിപ്പിച്ച് മികച്ച ടെക്നോളജി അനുഭവം ലഭ്യമാക്കുക എന്നതാണ് ഫേസ്ബുക്കിന്റെ ലക്ഷ്യം എന്നും ഫേസ്ബുക്ക് വക്താവ് സൂചിപ്പിച്ചു. പക്ഷെ സാധാരണ നിലയിൽ ഒരു ചാറ്റ് നടത്തുന്ന രീതിയിൽ പരസ്യലിങ്കുകൾ അയക്കുന്ന സ്ക്രീൻ ഷോട്ടാണ് ടെക്ക് ക്രൻഞ്ച് പുറത്തുവിടുന്നത്. കഴിഞ്ഞ വർഷം തന്നെ മെസഞ്ചറിന്റെ ബിസിനസ് സാധ്യതകൾ ഫേസ്ബുക്ക് ചർച്ച ചെയ്തു എന്ന ഡോക്യൂമെന്റും ഇതിനോടൊപ്പമുണ്ട്.




# ഇന്ത്യൻ മൂല്യങ്ങളിലൂന്നി ബ്രിട്ടീഷ് എയർവെയ്സ് പരസ്യം

ഇന്ത്യയിലെ ബന്ധങ്ങളുടെ മൂല്യവും അർത്ഥവും ആസ്പദമാക്കി നിർമ്മിച്ച ബ്രിട്ടീഷ് എയർവെയ്സ് പരസ്യം ഫ്യുവൽഡ് ബൈ ലൗ അന്താരാഷ്ട്ര ശ്രദ്ധയിലേക്ക് നീങ്ങുന്നു. ബ്രിട്ടീഷ് എയർവേയ്സ് എയർ ഹോസ്റ്റസിന് ഇന്ത്യയോടു തോന്നുന്ന സ്നേഹമാണ് പ്രധാന പ്രമേയം.

ബ്രിട്ടീഷ് എയർവേയ്സിൽ ഇന്ത്യയിലേക്കുള്ള യാത്രയിൽ പരിചയപ്പെടുന്ന ഹൈദ്രാബാദ് സ്വദേശിയായ ആനന്ദി എന്ന അമ്മയും ഹെലേനയെന്ന എയർവേയ്സ് ജീവനക്കാരിയും തമ്മിലുള്ള ബന്ധത്തിലൂടെയാണ് 6.30 മിനുട്ട് പരസ്യം നീങ്ങുന്നത്.

വിമാനത്തിൽ നിന്നുമിറങ്ങുമ്പോൾ അമ്മ യുവതിയെ സ്വന്തം വീട്ടിലേക്കു ക്ഷണിക്കുന്നു. ഭാരതത്തിന്റെ അതിഥി ദേവോ ഭവ എന്ന ആതിഥേയ സംസ്കാരമാണ് പരസ്യത്തിന്റെ അടിസ്ഥാനം.



# പരസ്യ നിയന്ത്രണം ബിസിസിഐ ക്ക് നഷ്ടം 1600 കോടി

പരസ്യ നിയന്ത്രണത്തെക്കുറിച്ചുള്ള ലോധ കമ്മിറ്റിയുടെ ശുപാർശകൾ അതേപടി നടപ്പാക്കിയാൽ ഇന്ത്യൻ ക്രിക്കറ്റ് കൺട്രോൾ ബോർഡിൻെറ വരുമാനത്തിൽ 1600 കോടിയുടെ കുറവുണ്ടാകുമെന്ന് റിപ്പോർട്ട്. നിലവിൽ 2000 കോടി വരുമാനമുള്ള സ്ഥാനത്ത് 400 കോടിയായി കുറയുമെന്നാണ് കണക്കുകൾ വ്യക്തമാക്കുന്നതെന്ന് ബി.സി.സി.ഐ വൃത്തങ്ങൾ അറിയിച്ചു.

സംപ്രേഷണാവകാശം, പരസ്യം എന്നീ വരുമാനങ്ങളിൽ ഗണ്യമായ കുറവുണ്ടാകും. നിലവിൽ ഓരോ ഓവറുകൾക്കിടയിലും പരസ്യം സംപ്രേഷണം ചെയ്യുന്നുണ്ട്. എന്നാൽ, കമ്മിറ്റിയുടെ ശുപാർശ പ്രകാരം ലഞ്ച്, ഡ്രിങ്ക്സ് എന്നീ ഇടവേളകളിൽ മാത്രമേ പരസ്യം നൽകാൻ കഴിയൂ.

ഇതോടെ മത്സരം സംപ്രേഷണം ചെയ്യുന്ന ചാനലുകൾക്ക് വൻ നഷ്ടം സംഭവിക്കും.ഇതിൻെറ പേരിൽ സംപ്രേഷണാവകാശത്തിന് നൽകുന്ന തുക അവർ വെട്ടിക്കുറക്കുകയും ചെയ്യും. ഓരോ മത്സരത്തിനും ബി.സി.സി.ഐക്ക് സ്റ്റാർ സ്പോർട്സ് നൽകുന്നത് 43 കോടി രൂപയാണ്. ഇനി 10 കോടിയിൽ താഴെ മാത്രമേ സ്റ്റാർ സ്പോർട്സിന് നൽകാൻ കഴിയൂ.



*ആർ എം ലോധ*

# കേരളാ ഫാഷൻ ലീഗിന്റെ മൂന്നാം സീസൺ കൊച്ചിയിൽ

കേരളത്തിലെ ഫാഷൻ രംഗത്ത് വലിയ ചലനം സൃഷ്ടിച്ച അഭിൽ ദേവ്.കോം കേരളാ ഫാഷൻ ലീഗിന്റെ മൂന്നാം സീസൺ വരുന്ന മാർച്ച് മൂന്നിന് കൊച്ചി ക്രൗൺ പ്ലാസയിൽ നടക്കുകയാണ്. രണ്ടാം സീസണിന്റെ വൻ വിജയത്തിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ട് ദക്ഷിണേന്ത്യയിലെ തന്നെ ഏറ്റവും വലിയ ഫാഷൻ ഷോ എന്ന നിലയിലാണ് കേരളാ ഫാഷൻ ലീഗ് ഇതിന്റെ സംഘാടകരായ അഭിൽദേവ് ഡോട്ട് കോമും എസ്പാനിയൊ ഇവന്റ്സും ചേർന്നൊരുക്കുന്നത്.







ചുരുങ്ങിയ കാലം കൊണ്ട് തന്നെ ഫാഷൻ ഡിസൈനിങ്ങ് രംഗത്തേക്ക് യുവതിയുവാക്കളുടെ ഒരു കുത്തൊഴുക്ക് തന്നെ കണ്ട കേരളത്തിൽ, ഈ പ്രതിഭകൾക്ക് പയറ്റിതെളിയാൻ പറ്റിയ വേദികൾ ഇപ്പോഴും വിരളമാണ്. അന്താരാഷ്ട്ര തലത്തിൽ തന്നെ പേരെടുത്തിട്ടുള്ള ഇന്ത്യയിലെ ഫാഷൻ ഡിസൈനർമാരുടെ ഒരു വലിയ നിര തന്നെ പങ്കെടുക്കുന്ന കേരളാ ഫാഷൻ ലീഗ് സീസൺ 3യിലൂടെ ഫാഷൻരംഗത്തെ ഇത്തരമൊരു കുറവിനു പരിഹാരമാകുകയാണ്.

ശ്രാവൺ രാമസ്വാമി, അസ്‌ലം ഖാൻ, സിഡ്നി സ്ലെയ്ഡൻ, ത്രീ ഫോക്സ് മീഡിയ, കൗച്ച്, കമീല കാസിം, ഫെമി (കലിസ്ത), ആൻ (സ്പാർക്കിൾസ്), ശ്വേത മേനോൻ (തനൂറ), ടി ആന്റ് എം എന്നിവരടക്കം ഇന്ത്യയിലെ പ്രമുഖരായ ഇരുപതോളം ഫാഷൻ ഡിസൈനർമാരും വിദേശ മോഡലുകളടക്കം അൻപതിലധികം മുൻ നിര മോഡലുകളും ചേർന്ന് സമ്പന്നമാക്കുന്ന ഈ ഫാഷൻ മാമാങ്കത്തിന്റെ കൊറിയൊഗ്രഫി നിർവഹിക്കുന്നത് ജൂഡ് ഫെലിക്സും ദാലു കൃഷ്ണദാസും ചേർന്നാണ്.

അഞ്ചു റൗണ്ടുകളിലായി ഉച്ചയ്ക്ക് രണ്ട് മണിമുതൽ രാത്രി 11മണിവരെ നീളുന്ന ഷോയിൽ ഓരോ റൗണ്ടിനും ചാരുത കൂട്ടിക്കൊണ്ട് പ്രശാന്ത്, ഭാവന, ഭാമ, രാഗിണി ദ്വിവേദി, രാഗിണി നന്ദ്വാനി, രാധിക ചേതന, ആകാംഷ പുരി, ദീപ്തി സതി, അതിഥി ആര്യ, നൈല ഉഷ, മൃദുല എന്നിവരടക്കമുള്ള സെലിബ്രിറ്റികളുടെ ഒരു നീണ്ടനിര കൂടി ഉണ്ടായിരിക്കും.

ബ്ലാക്ക് ആൻഡ് വൈറ്റ് ക്രിയേഷൻസ് ആണ് ഈ ഷോയുടെ മാർക്കറ്റിങ്ങ് നിർവഹിക്കുന്നത്.




# ചെറുകിട സംരംഭങ്ങൾക്ക് കൈത്താങ്ങായി മുദ്ര ബാങ്കിംഗ്

ബാങ്കുകളിലൂടെയും ബാങ്ക് ഇതര ധനകാര്യ സ്ഥാപനങ്ങളിലൂടെയും (എൻബിഎഫ്സി) മറ്റ് മൈക്രോ ഫിനാൻസ് സംരംഭങ്ങളിലൂടെയുമെല്ലാം സൂക്ഷ്മ സംരംഭകർക്ക് ഫണ്ട് ലഭ്യമാക്കുകയാണ് മുദ്ര ചെയ്യുന്നത്. ചെറുകിട സംരംഭകർക്ക് താങ്ങാവുന്ന നിരക്കിൽ 10 ലക്ഷം രൂപ വരെ വായ്പ ബാങ്കുകളിൽ നിന്ന് ലഭ്യമാകും.

ഇന്ന് ബിസിനസ്സ് രംഗത്ത് ഏറ്റവും പ്രാധാന്യം നവീനവും വ്യത്യസ്തവുമായ ആശയങ്ങൾക്കാണ്. ചെറിയ മൂലധനത്തിൽ നിന്നു തുടങ്ങി കോടികൾ വിറ്റുവരവുള്ള ബിസിനസ്സ് ഭീമൻമാരായി വളർന്നവർക്കു പിന്നിൽ ഇത്തരം ആശയങ്ങൾ കാണും. അതിനാൽ തന്നെ ആധുനിക ബിസിനസ്സ് ലോകം ഉറ്റുനോക്കുന്നത് ചെറുകിട സംരംഭകരിലേക്കാണ്. എന്നാൽ ഇന്ത്യയെ പോലെയുള്ള ഒരു വികസ്വര രാജ്യത്ത് ഇതിനേറ്റവും വിലങ്ങുതടിയാവുക മൂലധനത്തിന്റെ അപര്യാപ്തത തന്നെയാണ്. ഇതിനു പരിഹാരമായി GDP യുടെ 50 ശതമാനത്തിലധികവും സംഭാവന ചെയ്യുന്ന ഈ ചെറുകിട സംരംഭകരെ മാത്രം ഉദ്ദേശിച്ചു കേന്ദ്രസർക്കാർ വികസിപ്പിച്ചെടുത്തതാണ് മുദ്ര ബാങ്കിങ് പദ്ധതി.

### മുദ്ര എന്നാൽ എന്ത്

മുദ്രാ ബാങ്ക് (മൈക്രോയൂണിറ്റ്സ് ഡെവലപ്മെന്റ് ആൻഡ് റീഫിനാൻസിംഗ് ഏജൻസി) പ്രകാരം ചെറുകിട സംരംഭകർക്ക് താങ്ങാവുന്ന നിരക്കിൽ 10 ലക്ഷം രൂപ വരെ വായ്പ ബാങ്കുകളിൽ നിന്ന് ലഭ്യമാകും. ബാങ്കുകളിലൂടെയും ബാങ്ക് ഇതര ധനകാര്യ സ്ഥാപനങ്ങളിലൂടെയും (എൻബിഎഫ്സി) മറ്റ് മൈക്രോ ഫിനാൻസ് സംരംഭങ്ങളിലൂടെയുമെല്ലാം സൂക്ഷ്മ സംരംഭകർക്ക് ഫണ്ട് ലഭ്യമാക്കുകയാണ് മുദ്ര ചെയ്യുന്നത്. ഇത് മുദ്ര കാർഡുകളിലൂടെയാണ് ലഭ്യമാക്കുന്നത്. ബാങ്കുകൾക്ക് മാത്രമേ മുദ്ര കാർഡുകൾ നല്കാനുള്ള അധികാരമുള്ളൂ. അതിനാൽ എൻ ബി എഫ്സികളിൽ നിന്നും മൈക്രോഫിനാൻസ് സ്ഥാപനങ്ങളിൽ നിന്നും വായ്പ എടുക്കുന്ന ഉപഭോക്താക്കൾക്ക് നിർബന്ധമായും ബാങ്ക് അക്കൗണ്ടുകളും തുടങ്ങേണ്ടിവരും. എടിഎം സെന്ററുകൾ വഴിയും പോയ്ന്റ് ഓഫ് സെയിൽ മെഷീനുകൾ വഴിയും ജനങ്ങൾക്ക് ഏത് സമയത്തും വായ്പ തുക മുദ്ര കാർഡ് ഉപയോഗിച്ച് ലഭ്യമാകും. ശിശു, കിഷോർ, തരുൺ എന്നീ മൂന്ന് വിഭാഗങ്ങളിലായാണ് മുദ്ര വായ്പ നല്കുന്നത്. ശിശു വിഭാഗത്തിൽ വായ്പ പ്രാരംഭ ഘട്ടത്തിലുള്ള സംരംഭങ്ങൾക്കുള്ളതാണ് പരമാവധി 50,000 രൂപ വരെ ഈ വിഭാഗത്തിൽ കിട്ടും. കിഷോർ വിഭാഗത്തിൽ 50,000 രൂപ മുതൽ അഞ്ച് ലക്ഷം രൂപ വരെ വായ്പയ്ക്ക് അർഹതയുണ്ടാവും.

യുവ സംരംഭകർ, തൊഴിൽ നൈപുണ്യമുള്ളവർ എന്നിവർക്കും വനിതാ സംരംഭകർക്കും മുൻ തൂക്കം നൽകുന്ന രീതിയിലാണ് മുദ്ര പ്രവർത്തിക്കുക.

ഇതിനും മേലെ തരുൺ വിഭാഗത്തിൽ അഞ്ച് ലക്ഷം മുതൽ 10 ലക്ഷം രൂപ വരെ വായ്പ ലഭിയ്ക്കും. ശിശു പദ്ധതിയിൽ പത്തു ശതമാനവും മറ്റു പദ്ധതികളിൽ പന്ത്രണ്ടു ശതമാനവുമാണ് പലിശ നിരക്ക്. വായ്പ നൽകാനായി ബാങ്ക് നിഷ്കർഷിക്കുന്ന രേഖകൾ ഹാജരാക്കണം. കേരളത്തിൽ കാനറാ ബാങ്കാണ് ലീഡ് ബാങ്ക്. ബാങ്കിതരസാമ്പത്തിക സ്ഥാപനമായാണ് ഇപ്പോൾ മുദ്ര പ്രവർത്തിക്കുന്നത്. പാർലമെന്റിൽ ബിൽ അവതരിപ്പിച്ച് ബാങ്ക് പരിധിയിലേക്ക് പദ്ധതിയെ കൊണ്ടുവരാനാൻ സർക്കാർ ലക്ഷ്യമിടുന്നുണ്ട്.

ചെറുകിട വ്യവസായമേഖലയിൽ പ്രവർത്തിക്കുന്ന അഞ്ചര കോടിയോളം പേർക്ക് ഇതിന്റെ ഗുണഫലം ലഭിക്കുമെന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നത്. ഉത്പാദനം, വിപണനം, സേവനം എന്നീ മേഖലകളിൽ പ്രവർത്തിക്കുകയും വായ്പകൾ നൽകുകയും ചെയ്യുന്ന എല്ലാ ചെറുകിട ധനകാര്യ സ്ഥാപനങ്ങളും മുദ്ര ബാങ്കിന്റെ നിയന്ത്രണത്തിൽ വരും. എല്ലാവർക്കും വായ്പ ലഭ്യമാക്കുന്നതിനായി സംസ്ഥാനങ്ങളുമായും പ്രാദേശിക തലത്തിൽ പ്രവർത്തിക്കുന്നവരുമായും ബാങ്ക് സഹകരിച്ച് പ്രവർത്തിക്കുന്നുണ്ട്. യുവ സംരംഭകർ, തൊഴിൽ നൈപുണ്യമുള്ളവർ എന്നിവർക്കും വനിതാ സംരംഭകർക്കും മുൻ തൂക്കം നൽകുന്ന രീതിയിലാണ് മുദ്ര പ്രവർത്തിക്കുക. മുദ്രയ്ക്ക് സംസ്ഥാന, മേഖലാ തലങ്ങളിൽ വായ്പ പ്രോൽസാഹിപ്പിക്കാൻ കോഓർഡിനേറ്റർമാരുണ്ടാകും. മൂവായിരം കോടി രൂപയുടെ സർക്കാർ വായ്പാ ജാമ്യവും ഇരുപതിനായിരം കോടി രൂപയുടെ മൂലധനവും പദ്ധതിക്കുണ്ട്. ഇതു കൂടാതെ ബാങ്കിംഗ് സേവനങ്ങൾ എത്തിപ്പെടാത്ത ഗ്രാമീണ മേഖലകളിലേക്ക് ധനകാര്യ സേവനങ്ങൾ എത്തിക്കുന്നതിലും 10 ലക്ഷം രൂപ വരെയുള്ള വ്യവസായ വായ്പകൾ വളരെ വേഗത്തിൽ ലഭ്യമാക്കുന്നതിനും മുദ്രയ്ക്കാകും.

ചെറുകിട വ്യവസായങ്ങൾ രാജ്യത്തിന് വളരെ പ്രധാനമാണ് അവയെ സ്വകാര്യപണമിടപാടുകാരുടെ അമിത പലിശ കുരുക്കുകളിൽ നിന്ന് രക്ഷപെടുത്തിയാൽ സാമ്പത്തിക രംഗത്ത് അനിതരസാധാരണമായ വളർച്ച തന്നെ നേടാനാകുമെന്ന് വിദഗ്ദ്ധർ വിലയിരുത്തുന്നു.

## ഇന്ത്യയുടെ സാമ്പത്തിക സാഹചര്യത്തിൽ..

രാജ്യത്ത് 57 മില്ല്യൺ സൂക്ഷ്മ വ്യവസായ യൂണിറ്റുകൾ പ്രവർത്തിക്കുന്നുണ്ടൊണ് കണക്കുകൾ സൂചിപ്പിക്കുന്നത്. ഇതിൽ നല്ലൊരു ശതമാനവും പ്രൊപ്രൈറ്റർഷിപ്പ് രീതിയിലാണ് പ്രവർത്തനം മുന്നോട്ടു കൊണ്ടു പോകുന്നത്. മാനുഫാക്ച്ചറിംഗ്, ട്രേഡിംഗ്, സർവ്വീസ് മേഖലകളിലാണ് ഈ ബിസിനസുകളിൽ കൂടുതലും പ്രവർത്തിക്കുന്നത്. സമൂഹത്തിലെ പിന്നോക്കവിഭാഗങ്ങളിൽ നിന്നുള്ളവരാണ് ഈ സംരംഭകരിൽ അധികവും. വ്യവസ്ഥാപിതമായ ബാങ്കിംഗ് വായ്പാ സൗകര്യങ്ങൾ ലഭ്യമാകുന്നത് ഇതിൽ ചെറിയൊരു ശതമാനത്തിന് മാത്രമാണ്. സ്വന്തം ഫണ്ട് ഉപയോഗിച്ചോ വൻ പലിശയ്ക്ക് വായ്പ നൽകുന്ന സ്വകാര്യ വ്യക്തികളെ ആശ്രയിച്ചോ എല്ലാമാണ് മറ്റുള്ളവർ ബിസിനസ് മുന്നോട്ടുകൊണ്ടുപോകുന്നത്. ഫണ്ട് കണ്ടെത്താനുള്ള പരിമിതിയാണ് സൂക്ഷ്മ വ്യവസായ മേഖലയുടെ വളർച്ചയ്ക്ക് ഏറ്റവും വലിയ തടസം. ഈസാഹചര്യത്തിലാണ് മുദ്രയുടെ പ്രസക്തി വർധിക്കുന്നത്.

## മറ്റു മേഖലകളിലേക്ക്..

ഫണ്ടിംഗിനുള്ള സാധ്യതകൾ നൽകുന്നതിനോടൊപ്പം തന്നെ മൈക്രോഫിനാൻസ് മേഖലയുടെ നയപരമായ മാർഗനിർദേശങ്ങൾ തയാറാക്കുന്നതുൾപ്പടെയുള്ള കാര്യങ്ങളിൽ മുദ്ര നിർണ്ണായകമായ പങ്കുവഹിക്കുന്നുണ്ട്. ഒപ്പം മൈക്രോഫിനാൻസ് സംരംഭങ്ങളുടെ റെജിസ്ട്രേഷൻ റെഗുലേഷൻ അക്രഡിറ്റേഷൻ, റേറ്റിംഗ് തുടങ്ങിയ കാര്യങ്ങളിലും മുദ്രയുടെ ഇടപെടൽ ഉണ്ട്. രാജ്യത്തെ എല്ലാ മൈക്രോഫിനാൻസ് സ്ഥാപനങ്ങളെയും ഒരു കുടക്കീഴിൽ അണി നിരത്തുന്നതിനോടൊപ്പം ബാങ്കുകൾക്ക് റിസർവ്വ് ബാങ്ക് എന്ന പോലെ ഇത്തരം സ്ഥാപനങ്ങളുടെ മേൽ നോട്ടം മുദ്രയ്ക്കായിരിക്കും. പദ്ധതി നിലവിൽ വന്ന് ഇതിനോടകം തന്നെ എട്ട് ബാങ്കുകൾ മുദ്ര കാർഡ് അവതരിപ്പിച്ചിട്ടുണ്ട്. 20,000ത്തിലധികം കാർഡുകൾ ഇഷ്യു ചെയ്തു.







രാജ്യത്തെ എല്ലാ മൈക്രോഫിനാൻസ് സ്ഥാപനങ്ങളെയും ഒരു കുടക്കീഴിൽ അണിനിരത്തുന്നതിനോടൊപ്പം ബാങ്കുകൾക്ക് റിസർവ്വ് ബാങ്ക് എന്ന പോലെ ഇത്തരം സ്ഥാപനങ്ങളുടെ മേൽ നോട്ടം മുദ്രയ്ക്കായിരിക്കും.

## മുദ്രയുടെ ഭാവി.

നിലവിൽ റിസർവ് ബാങ്കിന്റെ കീഴിൽ നോൺ ബാങ്കിങ് ഫിനാൻഷ്യൽ, ഇൻസ്റ്റിറ്റ്യൂഷനായി പ്രവർത്തിക്കുന്ന മുദ്രയ്ക്ക് പറയുന്ന ലക്ഷ്യങ്ങളിൽ പൂർണ്ണമായും എത്തി ചേരാൻ കഴിയുമോ എന്നതു കാത്തിരുന്നു തന്നെ കാണേണ്ടിവരും. പല ബാങ്കുകളും ഇത്തരമൊരു പദ്ധതിയെക്കുറിച്ച് അറിഞ്ഞതായി പോലും ഭാവിക്കുന്നില്ല എന്ന ആക്ഷേപം ഉയർന്നിട്ടുണ്ട്. എന്തായാ

### DOCUMENTS REQUIRED

- Proof of Identity (Self attested Voter ID/ Driving License/PAN Card/Aadhaar Card/ Passport/any other Photo ID issued by Government)
- Proof of Residence (Recent Telephone Bill/Electricity Bill/Property Tax Receipt (not older than 2 months)/Voter ID Card/Aadhaar Card/Passport/Domicile Certificate/Certificate Issued by a local authority)
- Applicant's recent photograph (not older than 6 months)
- Quotation of Machinery/other items to be purchased
- Name of the Supplier/Details of Machinery/ Price of Machinery
- Proof of Identity/Address of the Business Enterprise (relevant licenses & certificates)
- Proof of Category (SC / ST / OBC / Minority etc...)



ലും വൻകിട വ്യവസായ സ്ഥാപനങ്ങൾ ഒന്നേകാൽ കോടിയോളം പേർക്ക് തൊഴിൽ നൽകുമ്പോൾ ചെറുകിട സംരംഭകത്വത്തിലൂടെ മുദ്ര ബാങ്ക് 12 കോടി തൊഴിലവസരങ്ങളാണ് ലക്ഷ്യമിടുന്നത്. സുസ്ഥിര തൊഴിൽ സംരംഭങ്ങൾ പ്രോൽസാഹിപ്പിക്കാനുള്ള നിർദ്ദേശങ്ങൾ രാജ്യത്തെ ചെറുകിട വ്യവസായ മേഖലയെ ശക്തിപ്പെടുത്തുന്നതോടൊപ്പം കൂടുതൽ, തൊഴിലവസരങ്ങൾ സൃഷ്ടിക്കാനും മൊത്തം ആഭ്യന്തര ഉത്പാദനം വർദ്ധിപ്പിക്കുവാനും ഉപകരിക്കുമെന്നതിൽ സംശയമില്ല..

**ജ്യോതിസ് മേരി ജോൺ**
jyothismary663@gmail.com



# വർണ്ണങ്ങളുടെ ആന്തരികാർത്ഥം

കറുപ്പിലും വെളുപ്പിലും നിന്ന് വർണ്ണങ്ങളിലേക്കുള്ള മാറ്റം ഫോട്ടോഗ്രഫിയിൽ ഒരു വിപ്ലവം തന്നെ സൃഷ്ടിച്ചു. വർണ്ണങ്ങൾക്ക് ജീവിതത്തിലെ നന്മയിലും തിന്മയിലും വരെ കാര്യമായ പങ്കുണ്ടെന്നാണ് ശാസ്ത്രീയമായ കണ്ടെത്തൽ. ചുറ്റുമുള്ള നിറങ്ങൾക്ക് നമ്മുടെ മാനസികാവസ്ഥയെ കാര്യമായി സ്വാധീനിക്കാനും ചിന്താധാരയെ ഗതിമാറ്റി വിടാനും സമാധാനം ഉളവാക്കാനും നശിപ്പിക്കാനും കഴിയുന്നു.

നിറങ്ങളെക്കുറിച്ചുള്ള പഠനം പ്രകൃതിയിൽ നിന്നും തുടങ്ങുന്നു. അവയിൽ ഒളിഞ്ഞിരിക്കുന്ന രഹസ്യങ്ങൾ മനസ്സിലാക്കിയാൽ ഒരു ശക്തമായ സംവേദനോപാധിയായി നിറങ്ങളെ ഉപയോഗിക്കാൻ സാധിക്കും. ചിത്രരചനയിലും ഛായാഗ്രഹണത്തിലും എന്നല്ല വർണ്ണങ്ങൾ ഉപയോഗിക്കേണ്ടിവരുന്ന എല്ലാ ഇടങ്ങളിലും ഈ വിവരങ്ങൾ പ്രസക്തമാകുന്നു. ഗവേഷണങ്ങൾ തെളിയിക്കുന്നത് വർണ്ണങ്ങൾക്ക് ജീവിതത്തിലെ നന്മയിലും തിന്മയിലും വരെ കാര്യമായ പങ്കുണ്ടെന്നാണ്. ചുറ്റുമുള്ള നിറങ്ങൾക്ക് നമ്മുടെ മാനസികാവസ്ഥയെ കാര്യമായി സ്വാധീനിക്കാനും ചിന്താധാരയെ ഗതിമാറ്റി വിടാനും സമാധാനം ഉളവാക്കാനും നശിപ്പിക്കാനും കഴിയുന്നു.

ഛായാഗ്രഹണത്തിലും ചിത്രകലയിലും സ്വന്തമായ ഒരു വ്യക്തിത്വം സമന്വയിപ്പിക്കാൻ നിറങ്ങൾക്കു സാധിക്കുന്നു. സിനിമയിൽ ഗ്രേഡിങ്ങ് അഥവാ കളറിംഗ് എന്നു പറയുന്നത് ഇത്തരത്തിലുള്ള ഒരു ഏർപ്പാടാണ്. സിനിമയുടെ ആകെ ഉള്ള സ്വഭാവം തന്നെ മാറ്റി എടുക്കാൻ ഇതു കൊണ്ട് സാധിക്കുന്നു. സിനിമയിൽ എന്നല്ല കെട്ടിടങ്ങൾ പെയിന്റു ചെയ്യുന്നതിലും സ്റ്റേജ് ഷോകൾ ഡിസൈൻ ചെയ്യുമ്പോഴും എല്ലാം വർണ്ണങ്ങൾക്ക് വളരെ പ്രസക്തി ഉണ്ട്. ഗൃഹനിർമ്മിതിയിൽ പെയിന്റിംഗ് ജോലികൾ പെയിന്റ് കമ്പനിക്കാരെയോ, ജോലിക്കാരെയോ ഏൽപ്പിക്കാതെ ഒരു കളർ കൺസൾട്ടന്റിനോട് ആലോചിച്ചാൽ പരിസ്ഥിതിയോട് ചേർന്ന് നിൽക്കുന്നവിധം രൂപകൽപ്പന ചെയ്യാനും അതുവഴി സന്ദർശകർക്ക് അതൊരു അനുഭവമാക്കാനും സാധിക്കും.

കാലങ്ങളായി ചിത്രകാരൻമാരും ഫോട്ടോഗ്രാഫർമാരും ഗ്രാഫിക്ക് ഡിസൈനർമാരും ഇന്റീരിയർ ഡെക്കറേറ്റേഴ്സും കലാസംവിധായകരും എന്നുവേണ്ട കലയുടെ എല്ലാ തുറകളിലും പ്രവർത്തിക്കുന്നവർ നിറങ്ങളെ വളരെ വിദഗ്ദ്ധമായി ഉപയോഗിക്കുന്നു. മനോഭാവത്തെ ഉത്തേജിപ്പിക്കുവാനും ആശയങ്ങൾ സംവേദിപ്പിക്കാനും നിറങ്ങൾക്ക് കഴിയുന്നു. കലാകാരന്മാർഎന്ന നിലക്ക് നിറങ്ങൾകൊണ്ട് ബോധാതീതമായ ഒരാശയത്തെ എങ്ങനെ സംവേദിപ്പിക്കാംഎന്നു മനസ്സിലാക്കുന്നത് മിഴിവുറ്റ കലാസൃഷ്ടികൾക്ക് സഹായകരമാകും.














കലാകാരന്മാർ എന്ന നിലയ്ക്ക് നിറങ്ങൾ കൊണ്ട് ബോധാതീതമായ ഒരാശയത്തെ എങ്ങനെ സംവേദിപ്പിക്കാം എന്നു മനസ്സിലാക്കുന്നത് മിഴിവുറ്റ കലാസൃഷ്ടികൾക്ക് സഹായകരമാകും.









നിറങ്ങളെ പൊതുവായി "cool tones" എന്നും "warm tones" എന്നും വേർതിരിക്കാം. നീലയുടെയും പച്ചയുടെയും വിഭാഗങ്ങൾ ആണ് "cool tones ആയി കണക്കാക്കുന്നത്.

Yellow, Red, Orange എന്നിവയുടെ വിഭാഗങ്ങൾക്ക് "warm tones" എന്നു പറയുന്നു.

നിറങ്ങൾ എങ്ങനെ ഉപയോഗിക്കണം എന്നു പ്രകൃതി തന്നെ നമുക്കു കാണിച്ചു തരുന്നുണ്ട്. അതു സൂക്ഷ്മമായി ശ്രദ്ധിച്ചാൽ മനസ്സിലാക്കാവുന്നതാണ്.

മഞ്ഞ മുതൽ ചുവപ്പുവരെയുള്ള വർണ്ണങ്ങളുടെ വ്യതിയാനങ്ങൾ ആണ് warm colours ആയി സങ്കൽപ്പിക്കുന്നത്. വികാരങ്ങൾ ഉദ്ദീപിപ്പിക്കാൻ ഇവ ഉതകുന്നു. സന്തോഷം മുതൽ വയലൻസ് (അക്രമങ്ങൾ) വരെ. ചുവപ്പ്, ഓറഞ്ച്, മഞ്ഞ എന്നിവ വിശപ്പിനെ ഉത്തേജിപ്പിക്കുന്നു.

നീലയുടെ വേർതിരിവുകൾ സമാധാനം നൽകുന്നു. അതിനാൽ പശ്ചാത്തലം ഒരുക്കുന്നവർ നീന്തൽ കുളങ്ങളിലും, കുളിമുറികളിലും വിശാലത തോന്നിക്കേണ്ട സ്ഥലങ്ങളിലും നീലയുടെ തരം തിരിവുകൾ ഉപയോഗിക്കുന്നു.

ഹൃദയസ്പന്ദനത്തെ നിയന്ത്രിക്കാനും, ആശ്രയത്വത്തെ നിലനിർത്താനും നീല നിറത്തിനു കഴിയുന്നു. യൂണിഫോമുകൾക്കും ബിസിനസ്സ് സ്യൂട്ടുകൾക്കും നീല നല്ലതാണ്. ഇരുണ്ട നീല നിറം (Navy Blue) ആത്മവിശ്വാസം വർദ്ധിപ്പിക്കുന്നു. മരുന്നുകളുടെയും ആരോഗ്യ വർദ്ധക ഉൽപ്പന്നങ്ങളുടെയും പുറംചട്ടയിൽ നീലയോ, പച്ചയോ കാണാം. ഓപ്പറ തീയറ്ററുകളിലെ green rooms അഭിനേതാക്കളുടെ ആത്മവിശ്വാസം വളർത്തുന്നു. പഠനമുറികൾക്കും, ഓഫീസ് സമുച്ചയങ്ങൾക്കും, പ്രകൃതിയിൽ ഇണങ്ങിച്ചേർന്നു നിൽക്കേണ്ട നിർമ്മിതികൾക്കും പച്ചയുടെ നിറഭേദങ്ങൾ നന്നായിരിക്കും.

മഞ്ഞ മുതൽ ചുവപ്പുവരെയുള്ള വർണ്ണങ്ങളുടെ വ്യതിയാനങ്ങൾ ആണ് "warm colours"ആയി സങ്കൽപ്പിക്കുന്നത്. വികാരങ്ങൾ ഉദ്ദീപിപ്പിക്കാൻ ഇവ ഉതകുന്നു. സന്തോഷം മുതൽ വയലൻസ് (അക്രമങ്ങൾ) വരെ. ചുവപ്പ്, ഓറഞ്ച്, മഞ്ഞ എന്നിവ വിശപ്പിനെ ഉത്തേജിപ്പിക്കുന്നു. Mc Donalds, Burger Kings, KFC, Chicking എന്നിവയുടെ Interior, Logo, Board എന്നിവ ശ്രദ്ധിക്കുക. പെട്ടെന്ന് വശീകരിക്കാനും, ഹൃദയമിടിപ്പ് കൂട്ടാനും, ആസക്തി ഉളവാക്കാനും ചുവപ്പിനു സാധിക്കുന്നു.

Coke, Red Bull എന്നിവയുടെ പരസ്യങ്ങളും ചുവന്ന തെരുവ് എന്ന പ്രയോഗവും ശ്രദ്ധിക്കുക. ഇത്തരത്തിൽ ബുദ്ധിപരമായി നിറങ്ങളെ ഉപയോഗിച്ചിരിക്കുന്നത് പ്രശസ്ത പരസ്യചിത്രങ്ങൾ അപഗ്രഥിച്ചാൽ മനസ്സിലാക്കാവുന്നതാണ്. അവയുടെ വർണ്ണ സംവിധാനത്തിന് അവബോധതലത്തിൽ അർത്ഥമുണ്ട് എന്നു മനസ്സിലാക്കണം. ഒരു പരസ്യ ചിത്രത്തിന്റെയോ, സിനിമയുടെയോ, കളർ സ്കീം നിശ്ചയിക്കുമ്പോഴും സ്റ്റേജ് ഷോകളും മറ്റും ഡിസൈൻ ചെയ്യുമ്പോഴും ഇവയൊക്കെ കണക്കിലെടുക്കേണ്ടതുണ്ട്.

(അടുത്ത ലക്കത്തിൽ
വർണ്ണങ്ങളുടെ ഭാവങ്ങൾ)



**PRATHAPAN**

A Renowned Filmmaker/
Cinematographer
prathapanc@outlook.com
Ph: +91 944 704 7111





# കളരിയുടെ കരുത്തുമായി വിശ്വസൗന്ദര്യ വേദിയിലേക്ക്

ഫാഷൻ മോങ്ങർ അച്ചുവിന്റെ കൺസപ്റ്റ് ഷൂട്ടിന്റെ ഈ സെഷനിൽ എത്തുന്നത് മിസിസ് വേൾഡ് മത്സരത്തിൽ പങ്കെടുക്കുവാൻ യോഗ്യത നേടിയ ഐറിസ് മജുവാണ്.

ചൈനയിലെ ഗ്വാങ്ചൗവിലെ മിസിസ് വേൾഡ് ചാംപ്യൻഷിപ്പ്. വേദിയാണ് ഐറിസ് മജുവിന്റെ മനസ്സു നിറയെ. മത്സരത്തിനായുള്ള അവസാനഘട്ട ഒരുക്കത്തിലാണ് ഐറിസ്. അൻപതോളം രാജ്യങ്ങളിൽ നിന്നുള്ള വീട്ടമ്മമാരുടെ ഈ സൗന്ദര്യ മൽസര വേദിയിൽ ചുവടുവയ്ക്കുന്നതോടൊപ്പം ട്രഡീഷണൽ റൗണ്ടിൽ കളരിപയറ്റും അവതരിപ്പിക്കണെമെന്നാണ് ഈ മലയാളി സുന്ദരിയുടെ ആഗ്രഹം. ആർമി ഓഫിസറായ മജു ജോസഫിനെ വിവാഹം കഴിച്ചതോടെയാണ് കൊച്ചിക്കാരിയായ ഐറിസ് പൂനെയിൽ താമസമാക്കിയത്. പൂനെയിൽ ആർമി സ്കൂളിൽ എഡ്യുക്കേഷൻ കൗൺസിലറായി ജോലി ചെയ്യുന്നതിനിടെയായിരുന്നു സൗന്ദര്യ മത്സരത്തെക്കുറിച്ചറിഞ്ഞത്. എന്നാൽപ്പിന്നെ പങ്കെടുത്താലോ എന്നൊക്കെ ചിന്തിക്കുകയും ചെയ്തു. ഭർത്താവ് മജു എല്ലാ പിന്തുണയും വാഗ്ദാനം ചെയ്തു. എന്നാൽ 2014ലെ മത്സരം ജയ്പൂരിലായിരുന്നതുകൊണ്ടു വേണ്ടെന്നു വച്ചു. പക്ഷേ 2015ൽ ആ സ്വപ്നം സാക്ഷാത്കരിക്കാൻ കഴിഞ്ഞു. എന്നു മാത്രമല്ല മിസിസ് വേൾഡ് കോംപറ്റീഷനിൽ പങ്കെടുക്കാനും പോകുന്നു. ഇതിന്റെ സന്തോഷം ഐറിസിന്റെ വാക്കുകളിലുണ്ട്.



A concept shoot done by
Fashion Monger's.

Don't judge a
woman with the
situations
she has in her life...
Judge her after
checking how
she is facing it...

### തുടക്കത്തെക്കുറിച്ച്

വിവാഹശേഷമാണ് സൗന്ദര്യത്തെക്കുറിച്ച് കൂടുതൽ ചിന്തിക്കുന്നതു തന്നെ അതിനു മുൻപ് അത്യാവശ്യം എഴുത്തും വായനയുമൊക്കെ കൈമുതലായുണ്ടായിരുന്നു. ഞാൻ ബിഎ ലിറ്ററേച്ചറിനു ശേഷം പുണെ സിംബയോസിസിൽ നിന്ന് എജ്യുക്കേഷൻ ആൻഡ് അഡ്മിനിസ്ട്രേഷനിൽ എംബിഎ നേടി. ആർമിയുടെ വിവിധ സ്കൂളുകളിൽ ടീച്ചറായി ജോലി ചെയ്തു. അങ്ങനെയിരിക്കുമ്പോഴാണ് മിസിസ് വേൾഡ് മത്സരം നടക്കുന്നതായി വാർത്ത കണ്ടത്. അതിന് അപേക്ഷ നല്കി. സ്ത്രീ ശാക്തീകരണം, ഹരിത ലോകം എന്നീ വിഷയങ്ങളെക്കുറിച്ചു ഞാൻ അവതരിപ്പിച്ച പേപ്പറുകൾ ഏറ്റവും മികച്ച പേപ്പറുകളായി തെരഞ്ഞെടുത്തു.

സ്ത്രീകൾ ആയോധനകലകൾ അഭ്യസിക്കേണ്ടത് അത്യാവശ്യമാണ്. ഇതിനു ഏറ്റവും അനുയോജ്യം കളരിപ്പയറ്റു തന്നെയാണ്.അതിൽ ഗുരുവിന്റെ സഹായത്തോടെ റിസർച്ച് ചെയ്ത് അവർക്കായി ഒരു പുതിയ കളരി രീതി ഞാൻ വികസിപ്പിച്ചെടുത്തിട്ടുണ്ട്.

### കളരിയും യോഗയും

ആരോഗ്യവും സൗന്ദര്യവുമുള്ള ശരീരം ബിൽഡ് ചെയ്യാൻ നല്ല ഹെൽപ്പ് ചെയ്യും മാത്രമല്ല സെൽഫ് കോൺഫിഡൻസും വളർത്തും. ദിവസവും മൂന്നുമണിക്കൂർ വീതം കളരി പ്രാകടീസ് ചെയ്യും. സെൽഫ് ഡിഫൻസ് രീതികളാണ് പഠിക്കുന്നത്. ഫോർട്ട്കൊച്ചിയിലെ അഗസ്ത്യാകളരിയിലെ ശിവൻഗുരുക്കളാണു ഗുരു. യോഗാ പരിശീലിക്കുന്നത് വൈ ടുഎസ് യോഗയിലെ സുദക്ഷണ തമ്പിയുടെ അടുത്താണ്.

### സൗന്ദര്യം കാത്തു സൂക്ഷിക്കുന്നതെങ്ങനെ?

കളരിയും യോഗയും പരിശീലിച്ചത് ഫിറ്റ്നസ് നിലനിർത്താൻ എന്നെ വളരെ സഹായിച്ചിട്ടുണ്ട്. പിന്നെ മറ്റൊന്ന് ഭക്ഷണമാണ്. ഇതിൽ സമയക്രമം പാലിക്കേണ്ടത് പ്രധാനമാണ്. അതുകൊണ്ട് ഡിന്നർ രാത്രി 7.30 നു മുൻപായി തന്നെ കഴിക്കും. നോൺവെജ് അധികം ഉപയോഗിക്കാറില്ല. വറുത്തതും പൊരിച്ചതുമൊക്കെ പരമാവധി ഒഴിവാക്കും. നമ്മുടെ നാടൻ ഭക്ഷണത്തോടാണ് എനിക്ക് ഏറെ താൽപര്യം.

### മിസിസ് വേൾഡ് മത്സരത്തിലെ കോസ്റ്റ്യൂം

ഫെബ്രുവരി 29 മുതൽ രണ്ടാഴ്ച നീളുന്നതാണു മിസിസ് വേൾഡ് ഫൈനൽ റൗണ്ട്. മൽസരത്തിൽ ധരിക്കേണ്ട ഈവനിംഗ് ഗൗൺഡിസൈൻ ചെയ്തിരിക്കുന്നത് ഡി ഫാബ്നാഷണൽ കോസ്റ്റ്യൂമിലെ പ്രിയാ വർമ്മയാണ് ട്രഡീഷണൽ വേഷങ്ങളിൽ മാംഗോ, പീകോക്ക് ഡിസൈനോടുകൂടിയ സാരികളുടെഡിസൈനിംഗ് ബീനാക്കണ്ണനാണ് നിർവ്വഹിച്ചത്.

### കുടുംബത്തിന്റെ പിന്തുണ

അതാണ് എന്നെ ഇവിടെ വരെയെത്തിച്ചത്. മജു ജോസഫ് എല്ലാ പിന്തുണയും പ്രോത്സാഹനവും നൽകുന്നുണ്ട്. മിസിസ് വേൾഡ് മത്സരത്തിൽ പങ്കെടുക്കാൻ അമ്മ പോകുന്നത് ഏറ്റവും ത്രില്ലടിപ്പിച്ചിരിക്കുന്നത് ഏബലിനെയാണ്. അവൻ ഷില്ലോങ് ആർമി സ്കൂളിൽ ഒൻപതാം ക്ലാസിൽ പഠിക്കുന്നു.

### സ്ത്രീകളോടു പറയാനുള്ളത്

ഇന്ത്യയിൽ സ്ത്രീകൾ സുരക്ഷിതരല്ല. എവിടെ വച്ചും അവർക്കു നേരെ അതിക്രമങ്ങളുണ്ടാകാം അതിനാൽ അത്തരം സന്ദർഭങ്ങളെ തരണം ചെയ്യാൻ എല്ലാവരും ആയോധനകലകൾ അഭ്യസിക്കേണ്ടത് അത്യാവശ്യമാണ്. ഇതിനു ഏറ്റവും അനുയോജ്യം കളരിപ്പയറ്റു തന്നെയാണ്.അതിൽ ഗുരുവിന്റെ സഹായത്തോടെ റിസർച്ച് ചെയ്ത് സ്ത്രീകൾക്കായി ഒരു പുതിയ കളരി രീതി ഞാൻ വികസിപ്പിച്ചെടുത്തിട്ടുണ്ട്. ഇത് സ്ത്രീ ശാക്തീകരണത്തിന് ഗുണകരമാകുമെന്നാണ് പ്രതീക്ഷ. ●

The limits of a lady who is equipped with power..... Is untold

| | | |
|---|---|---|
| Concept & Fashion Designer | : | FASHION MONGER ACHU |
| Associate Designer | : | Smiji K. T. |
| Assisted Designer & Captions | : | Amrutha C.R. |
| Photography & Editing | : | Aravind Gopinath |
| Art & Production | : | Palakkal Amal Raj |
| Support | : | Ramachandra Menon |
| Special Thanks | : | Akhil Vishnu |
| Make up | : | Sruthy |
| Location | : | Kumarakom, Cocco bay Resort |

അഭിമുഖം തയ്യാറാക്കിയത്
**ജ്യോതിസ് മേരി ജോൺ**
jyothismary663@gmail.com

# മലയാള മനോരമ









| | |
|---|---|
| Client | : Malayala Manorama |
| Agency | : Stark Communications |
| Creative Directors | : Shelton Pinheiro<br>Ajith Gopinath |
| Copy Group Head | : Seetha Jayan |
| Client Servicing | : Manjit lal, Vinay Raj |
| Production House | : Virtual Eye Films |
| Director | : Vinod AK |
| Producer | : Jenil Manu |
| DOP | : Jomon Thomas |
| Art Director | : Sabu Mohan |
| Choreographer | : Sreejith |
| Music Director | : Biji Bal |
| Director's Assistant | : Jayaraj Nair |
| Associate Director | : Deepu Nair |
| Production Manager | : Sumi Manu |
| Production Asst | : Nithin |

| | |
|---|---|
| Assistant Directors | : Jomith Johny,<br>Shankar Thekkedath,<br>Shyam Menon |
| DOP Asst | : Shaees |
| Asst Choreographers | : Nidheesh,<br>Dhana and Team |
| Costume Stylist | : Dhanya Balakrishnan and Team |
| Make-Up & Hair | : Santosh Mutholy and Team |
| Casting Team | : Arathi, Sumi Manu<br>Chaitanya |
| Production Support | : Mathew |
| Runners | : Jibin Jose, Poojith |
| Offline Editor | : Sooraj E S (TAD Studios) |
| Colorist | : Naveen Shetty (Nube Studio) |
| Online Editor | : Kevin (AFTER) |
| CG & VFX | : Mediateam Creative Zone |
| SFX | : Arun Varma |

## പുസ്തക പരിചയം

## Marketing Management:
### Concepts, Cases Challenges and Trends by Govinda Rajan




മത്സരാധിഷ്ഠിതമായ ആധുനിക മാർക്കറ്റിംഗ് മേഖലയിലെ വെല്ലുവിളികളെ നേരിടാനുള്ള മാർഗ രേഖകളാണ് ഈ പുസ്തകത്തിന്റെ മുഖമുദ്ര. കോർപറേറ്റ് കമ്പനികൾക്കാവശ്യമായ സ്ട്രാറ്റജിക് കൺസപ്റ്റുകൾ ആവിഷ്ക്കരിക്കുന്നതിന്റെ പ്രായോഗിക തലങ്ങളിലൂടെയാണ് വായന പുരോഗമിക്കുന്നത്. അറിവിനേയും കഴിവിനേയും ഭാവനയേയും സമന്വയിപ്പിച്ചുകൊണ്ടു വേണം ഇന്നത്തെ വെല്ലുവിളികളെ നേരിടേണ്ടത്. തത്വത്തിൽ പഠിച്ചുവരുന്ന കാര്യങ്ങളെ എങ്ങനെ പ്രായോഗികതലത്തിലെത്തിക്കാം എന്നാണ് ചിന്തിക്കേണ്ടത്. അത്തരം ചില അനുഭവ കഥകൾ ഉദാഹരണങ്ങളായി (case studies) വിവരിക്കുന്നു. BBA, MBA എന്നീ ബിസിനസ്സ് അഡ്മിനിസ്ട്രേഷൻ കോഴ്സുകൾ പഠിക്കുന്ന വിദ്യാർത്ഥികൾക്കും ബിസിനസ്സുകാർക്കും പ്രയോജനകരമാണന്ന് അതിന്റെ പബ്ലിഷേഴ്സ് അവകാശപ്പെടുന്നു.

PHI Learning, NewDelhi പുറത്തിറക്കിയ ഈ ബുക്ക് 275 രൂപയ്ക്ക് ലഭിക്കും.



സക്സസ്
പിരമിഡ്



# ആത്മവിശ്വാസം ഡൗൺലോഡ് ചെയ്യാം

നമ്മുടെ യഥാർത്ഥ ശക്തിക്കനുസരിച്ച് പ്രവർത്തിച്ച് വിജയം കൈവരിക്കാനാകാതെ വരുന്നതിനുള്ള ഒരേയൊരു കാരണം ഭയം ആണ്. ഭയചിന്തകളെ തുടച്ചുനീക്കുക.

''അപരിമിതമായ ചിന്തകൊണ്ട് പരിമിതമായ സാഹചര്യങ്ങളെ അഭിമുഖീകരിക്കുകയാണ് സമ്പന്നത കൈവരിയ്ക്കാനുള്ള ഉചിതമായ മാർഗ്ഗം.''"

- എം.വില്യംസൺ

ജീവിതത്തിൽ ഉന്നതവിജയം നേടിയ വ്യക്തികൾ സ്വീകരിച്ചിരിക്കുന്ന പ്രത്യേകമായിട്ടുള്ള എൻ.എൽ.പി. ടെക്നിക്കുകളെക്കുറിച്ച് ചിന്തിക്കണം. നമ്മുടെ സ്വപ്നത്തിന് ഇണങ്ങുന്ന വ്യക്തികളെ കണ്ടെത്തുകയും അവരെ മെന്റർ ആയി സ്വീകരിക്കുകയും വേണം. അതിനുമുമ്പ് നമ്മുടെ മനസ്സ് എങ്ങിനെ പ്രവർത്തിക്കുന്നുവെന്ന് തിരിച്ചറിയണം. അതോടെ നമ്മുടെ ആവശ്യത്തിന് വേണ്ടുന്ന വിധത്തിൽ കാര്യങ്ങൾ ക്രമീകരിക്കുന്നതിനും അല്ലറ ചില്ലറ മാറ്റങ്ങൾ വരുത്താനും നമുക്കു കഴിയും. നാം നമ്മുടെ കമ്പ്യൂട്ടറിനുവേണ്ടി ഒരു പ്രയോഗം ഡൗൺലോഡ് ചെയ്യുന്നതുപോലെ ഈ ടെക്നിക്കുകൾ നമ്മുടെ മനസ്സിനു വേണ്ടി ഡൗൺലോഡ് ചെയ്യാൻ കഴിയും.

എൻ.എൽ.പി.യിൽ തോൽവി എന്നൊന്നില്ല. വിജയശ്രീലാളിതനാകും എന്ന ഉത്തമ വിശ്വാസത്തിൽ നിങ്ങളുടെ പ്രവൃത്തികൾ ഡൗൺലോഡ് ചെയ്യുക. നമ്മുടെ യഥാർത്ഥ ശക്തിക്കനുസരിച്ച് പ്രവർത്തിച്ച് വിജയം കൈവരിക്കാനാകാതെ വരുന്നതിനുള്ള ഒരേയൊരു കാരണം ഭയം ആണ്. ഭയചിന്തകളെ തുടച്ചുനീക്കുക. ശുഭ



സാഹചര്യം ഏതായാലും ആത്മവിശ്വാസം പ്രസരിക്കുന്ന മനസ്സും ശരീരവുമുള്ളവരെ നമുക്ക് കാണാനാകും. അവരിലൂടെ പ്രസരിക്കുന്ന ആത്മവിശ്വാസത്തെ നമുക്ക് എങ്ങിനെ തിരിച്ചറിയാൻ കഴിയും?

കരമായ കാര്യങ്ങൾ ചിന്തിക്കുക. അപ്പോൾ നിങ്ങൾക്കുണ്ടാകുന്ന അനുഭവം തീർച്ചയായും നല്ലതായിരിക്കും. കണ്ണുകൾ അടച്ച് ഭയവും ഉത്കണ്ഠയുമില്ലാത്ത ഒരു ജീവിതത്തെ സ്വപ്നം കാണുക.

മറിച്ചൊന്നു ചിന്തിക്കൂ, നാം പലപ്പോഴും ഉത്കണ്ഠപ്പെടുന്ന പല സംഗതികളും സംഭവിക്കാറില്ല. നമ്മൾ ഉത്കണ്ഠപ്പെട്ടത് വെറുതേയായില്ലേ? ഭയം എന്നത് സ്വാഭാവികമായും സാരവത്തായ, മാനവികമായ വികാരമാണ്. വർഷങ്ങൾക്ക് പിന്നിലേക്ക് ഒന്നു ചിന്തിച്ചു നോക്കൂ. നമ്മുടെ പൂർവ്വികർ ഏറ്റവും കൂടുതൽ ഭയപ്പെട്ടിരുന്നത് വിഷ പാമ്പുകളെയായിരുന്നു. ചുറ്റുപാടും കാടുപിടിച്ചുകിടക്കുന്നു. പാമ്പുകളിൽ നിന്നും രക്ഷപെടുവാനുള്ള പദ്ധതികൾക്ക് കഴിവുണ്ടാക്കിയത് അവരിലുള്ള ഭയമെന്ന വികാരമാണ്. എന്നാൽ ഭയം അല്പം പോലുമില്ലാത്ത ജീവികൾ ക്രൂരജന്തുക്കളാൽ ആക്രമിക്കപ്പെടുകയും കൊല്ലപ്പെടുകയും ചെയ്തിരുന്നു. നമ്മുടെ ശരീരത്തിലുണ്ടാകുന്ന അഡ്രിനാലിൻ ആണ് നമ്മെ നമ്മുടെ നേർക്കുവരുന്ന ലോറിയുടെ മുന്നിൽ നിന്ന് ചാടി നീങ്ങി രക്ഷപെടാൻ കഴിവുണ്ടാക്കുന്നത്. ഒരു കുഞ്ഞ് ജനിക്കുമ്പോൾ രണ്ടേ രണ്ട് തരം ഭയം മാത്രമാണുള്ളത് ഭീകര ശബ്ദത്തോടുള്ള ഭയം, വീഴുമെന്നുള്ള ഭയം. അതിനുശേഷമുള്ള നമുക്ക് അറിയാവുന്ന മറ്റേതൊരു ഭയവും ജീവിതയാത്രയിൽ ഡൗൺലോഡ് ചെയ്യപ്പെടുന്നതാണ്.

ഭയം ആദ്യം ഉണ്ടാകുന്നത് ഉത്കണ്ഠയായിട്ടാണ്. പിന്നെ പിന്നെ ഉത്കണ്ഠ ഭയമായി തീരുന്നു. അതിന് കാരണം ഉത്കണ്ഠ പരിശോധിക്കപ്പെടാതെ വർഷങ്ങളായി നമ്മിൽതന്നെ നിലനിന്നതാണ്. അതിനെ കൈകാര്യം ചെയ്യേണ്ടിവരുന്ന സാഹചര്യത്തിൽ അറിഞ്ഞിരിക്കേണ്ടത്, ഭയത്തിന്റെ ശക്തിയെ കുറയ്ക്കുന്നതിന് കുറെയേറെ സമയം എടുക്കേണ്ടി വരുമെന്നതാണ്. ആദ്യം മനസ്സിനെ ശാന്തമാക്കിക്കൊണ്ടുവരണം, നന്നായി വ്യായാമം ചെയ്യണം, പഥ്യാഹാരക്രമത്തെ അനുയോജ്യമാക്കുക, അധികമായിട്ടുള്ള പഞ്ചസാരയുടെ അളവിനെ കുറയ്ക്കുന്നതിന് മനസ്സിനെ സന്തോഷകരമായൊരു അവസ്ഥയിലേക്ക് കൊണ്ടുവരിക.

നമുക്ക് നിത്യജീവിതത്തിൽ ലഭിക്കുന്ന മോശമായ അനുഭവങ്ങൾ പിന്നീട് ഭയമായി മാറുകയും അത്തരത്തിലുള്ള അനുഭവങ്ങൾ ഉണ്ടാകാതിരിക്കാൻ മുൻകരുതലുകൾ എടുക്കുകയും ചെയ്യാം.

## ആത്മവിശ്വാസം വർദ്ധിപ്പിക്കാൻ

നമ്മുടെ തലയ്ക്കുള്ളിൽ പലതരം ശബ്ദങ്ങൾ വന്നു പൊയ്ക്കൊണ്ടിരിക്കുന്നു. എന്നാൽ നമ്മുടെ ശബ്ദം ആത്മവിശ്വാസം തുളുമ്പുന്നതായിരിക്കണം. സന്തോഷവും സമാധാനവുമുള്ളപ്പോൾ നമ്മുടെ ശബ്ദം ഒരു പ്രകാരത്തിലുള്ളതാണ്. എന്നാൽ ദേഷ്യപ്പെട്ടിരിക്കുമ്പോൾ, വെറുപ്പുതോന്നുമ്പോൾ നമ്മിൽ നിന്ന് മോശമായ ശബ്ദങ്ങളാണ് പുറപ്പെടുന്നത്. നമുക്ക് സ്നേഹവും ബഹുമാനവും ഉള്ളവരോട് സംസാരിക്കുമ്പോൾ നമ്മുടെ ശബ്ദം ഒരു തരത്തിലാണെങ്കിൽ ജോലിസ്ഥലത്ത് സഹപ്രവർത്തകരോട് സംസാരിക്കുമ്പോൾ മറ്റൊരു വിധത്തിലാണ്. പരിസരത്തിന് ഇണങ്ങുന്ന രീതിയിൽ നമ്മൾ നമ്മുടെ ശബ്ദത്തിനും മാറ്റം വരുത്തും. നമ്മുടെ ശബ്ദത്തെ അവസരത്തിന് ഇണങ്ങും വിധമാക്കി തീർക്കാൻ കഴിയുന്നത്ര പരിശ്രമിക്കുന്നു. ശബ്ദത്തിന്റെ ധ്വനി അവസരത്തിനനുസരിച്ച് മാറ്റാൻ നിഷ്പ്രയാസം ഏതൊരാൾക്കും കഴിയുമെങ്കിൽ ഇത് ശ്രദ്ധാപൂർവ്വം എങ്ങിനെ ചെയ്യണമെന്ന് നമുക്ക് പഠിക്കാൻ കഴിയുമെന്ന് ഉറപ്പ്.

നാം ഏറെ ആരാധിക്കുന്ന ശബ്ദമുള്ള ഒരാളെ മനസ്സിലേക്ക് കൊണ്ടുവരിക. എന്നിട്ട് അവരുടെ ശബ്ദത്തിന്റെ പ്രത്യേകത എന്തെന്ന് ശ്രദ്ധിക്കുക. സ്വരഭേദം, ആഴം, ഉയർച്ച- താഴ്ച, സംസാരത്തിന്റെ വേഗത. എന്നിട്ട് ആ വ്യക്തിയുടെ ശബ്ദത്തെ നമ്മുടെ മനസ്സിലൂടെ കടത്തിവിടുക. അവസാനമായി ആ വ്യക്തിയുടെ ശബ്ദം കേട്ടത് ഓർക്കുക. ആ ശബ്ദത്തിന് എന്താണിത്ര പ്രത്യേകത എന്ന് മനസ്സിലാകുന്നതു വരെ ആവർത്തനം നടത്തുക. ഒരു പുസ്തകമെടുത്ത് അതിലെ ഒരു ലേഖനം നാം ഇഷ്ടപ്പെടുന്ന വ്യക്തിയുടെ ശബ്ദത്തിൽ വായിക്കുക. ലേഖനം




വായിച്ചുകൊണ്ടിരിക്കുമ്പോൾ ആ ശബ്ദം നിങ്ങളുടെ മനസ്സിലൂടെ സഞ്ചരിക്കണം. ഒടുവിലത് നമ്മുടെ ശിരസ്സിനുള്ളിൽ ഒരു ധ്വനിയായി തീരുന്നു. നമ്മുടെ ശബ്ദം ആ വ്യക്തിയുടെ ശബ്ദവുമായി യോജിപ്പിക്കാൻ കഴിയും. ഇത് പരിശീലിക്കാൻ തുടങ്ങിയാൽ നമ്മുടെ ശബ്ദത്തെ കൂടുതൽ ആത്മവിശ്വാസമുള്ളതായി മാറുന്നതു കാണാം. മുമ്പൊരിക്കലുമില്ലാത്ത ആകർഷണ ശക്തി ശബ്ദത്തിനു കൈവരുന്നത് അറിയാനാകും.

### ആത്മവിശ്വാസം തുളുമ്പുന്ന ശരീരം

സാഹചര്യം ഏതായാലും ആത്മവിശ്വാസം പ്രസരിക്കുന്ന മനസ്സും ശരീരവുമുള്ളവരെ നമുക്ക് കാണാനാകും. അവരിലൂടെ പ്രസരിക്കുന്ന ആത്മവിശ്വാസത്തെ നമുക്ക് ഏങ്ങിനെ തിരിച്ചറിയാൻ കഴിയും? അവരുടെ ശാരീരിക നില, നടക്കുന്ന രീതി, കണ്ണുകളിലെ തിളക്കം, കൈകാലുകളുടെ ചലനം, പുഞ്ചിരി... ഇവയൊക്കെ അവരെ മറ്റുള്ളവരിൽ നിന്ന് വ്യതിരിക്തമാക്കുന്നു.

നിങ്ങളിൽ സ്വാധീനം ചെലുത്തിയിട്ടുള്ള ഒരാളെക്കുറിച്ച് ചിന്തിക്കുക. ആ വ്യക്തിയെ നിരീക്ഷിക്കാൻ തുടങ്ങുമ്പോൾ ആ വ്യക്തി ഉള്ളിൽ ആത്മവിശ്വാസം അനുഭവിക്കുന്നതായി നിങ്ങൾ അറിയുന്നു. ആ വ്യക്തി നിങ്ങളുടെ മുന്നിൽ നിൽക്കുന്നതായി വിചാരിക്കുക. അതാ അദ്ദേഹം നിങ്ങളെ തന്നെ ശ്രദ്ധിക്കുന്നു. നിങ്ങളും അദ്ദേഹത്തെ നല്ലതുപോലെ ശ്രദ്ധിക്കുക. അദ്ദേഹത്തിന്റെ ശരീരഭാഷ എങ്ങിനെയാണ്, അദ്ദേഹം എങ്ങിനെയാണ് ചലിക്കുന്നത്. ആ രൂപത്തെ ജീവിതത്തിലെ യഥാർത്ഥ രൂപമായി തന്നെ കാണുക. ആ രംഗത്തെ കൂടുതൽ തിളക്കമുള്ളതാക്കുക. ആ വ്യക്തിയുടെ സവിശേഷതകൾ ഒന്നു പോലും ചോർന്നുപോകാതെ ശ്രദ്ധയോടെ വീക്ഷിക്കുക. തുടർന്ന് ആ വ്യക്തിയോടൊപ്പം കുറേ ദൂരം സഞ്ചരിക്കുന്നതായി ഭാവിക്കുക. പിന്നെ മുന്നോട്ടു ചുവടുവച്ച് നീങ്ങുന്ന അനുഭവം സൃഷ്ടിക്കുക.

ഇത് ഒരു പ്രകാരത്തിൽ നിങ്ങളൊരു പുതിയ വേഷം ധരിക്കുന്നതുപോലെയാണ്. ആ വേഷം ധരിക്കുമ്പോൾ ആ വ്യക്തിയായി മാറുന്നു. ആ വ്യക്തിയായി മാറിയെന്ന മട്ടിൽ കുറെ സഞ്ചരിക്കുകയും ഈ പുതിയ ശരീരത്തിൽ സ്വയം സ്വസ്ഥത അനുഭവിക്കുകയും ചെയ്യുക. നിങ്ങൾക്ക് ഏതെല്ലാം അനുഭൂതി അനുഭവപ്പെട്ടോ അത് അറിയുകയും എന്തു ശ്രദ്ധിക്കുന്നുവോ അത് മനസ്സിലാക്കുകയും വേണം.

### ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

1. എങ്ങിനെയാണ് നിങ്ങൾ കൈകൾ പിടിക്കുന്നതും അവ ചലിപ്പിക്കുന്നതും? ഉദാഹരണത്തിന് നിങ്ങൾ എങ്ങിനെയാണ് നിൽക്കുന്നത്? നോക്കുന്നത്? ചിരിക്കുന്നത്? എന്ന് ശ്രദ്ധിക്കുക.
2. ആ ശാരീരികാവസ്ഥയിൽ നിന്നു കൊണ്ട് തന്നെ കുറെ ചുവടുകൾ മുന്നോട്ടു വയ്ക്കുക. ആത്മവിശ്വാസം സ്ഫുരിക്കുന്ന ഒരു വ്യക്തിയായി മാറുന്നത് നിങ്ങളറിയുന്നു.
3. ആത്മവിശ്വാസം തുളുമ്പുന്ന ഒരു വ്യക്തിയായി കാണപ്പെടുന്നതിന് നിങ്ങൾ എന്തെല്ലാം മാറ്റങ്ങൾ വരുത്തേണ്ട ആവശ്യമുണ്ടെന്ന് അപ്പോൾ തീർച്ചയായും മനസ്സിലാകും.

''ഫലത്തിൽ സ്ഥിരമായ മാറ്റമുണ്ടാക്കാൻ കഴിയാത്തിടത്തോളം കാലം നിങ്ങൾ പുതുതായി എന്തെങ്കിലും പഠിച്ചുവെന്ന് കരുതാനാവില്ല.''

– വാൽവാൻ ഡി വാൽ



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

# 4ജിയുടെ ലോകം

4ജി യഥാർത്ഥത്തിൽ ആദ്യമായി വിഭാവനം ചെയ്തത് Defense Advanced Research Projects Agency (DARPA)ആണ്. 2ജി 3ജി സെല്ലുലാർ സിസ്റ്റങ്ങളുടെ spoke-and-hub weakness നീക്കം ചെയ്യുന്നതിനുള്ള വഴി തേടുമ്പോഴാണ് 4ജി എന്ന ആശയത്തിന്റെ പിറവി.






ലോകം അതിവേഗം മുന്നേറുകയാണ്. ഇതാ കണ്ണടച്ചു തുറക്കുന്നതിനു മുമ്പായി 4ജി സാങ്കേതിക വിദ്യയും നമ്മുടെ കൈകളിലെത്തിക്കഴിഞ്ഞു. ഇന്റർനെറ്റ് ലോകം മുഴുവൻ അനായാസം ഇനി കൈപിടിയിലൊതുങ്ങും. വീഡിയോ ഡൗൺലോഡിംഗ്, ഓൺലൈൻ വീഡിയോ കാണൽ എന്നിവയെല്ലാം വളരെ അനായാസമായി ഇനി സാധിക്കും. ചുരുക്കത്തിൽ വൈഫൈ കണക്ഷന്റെ അനുഭൂതിയാകും ഉപയോക്താക്കൾക്കു ലഭിക്കുക. ഇത്രയധികം പ്രയോജനങ്ങളുള്ള 4ജി യഥാർത്ഥത്തിൽ എന്താണ്. നാലാം തലമുറ എന്നതിന്റെ ചുരുക്കപേരായ ഒരു മൊബൈൽ പ്രോട്ടോക്കോൾ ആണ്. 4ജി ഇത് 3ജി യേക്കാളും ഉയർന്ന സ്പീഡ്, ക്വാളിറ്റി എന്നിവയെല്ലാം ഉപഭോക്താക്കൾക്ക് വാഗ്ദാനം ചെയ്യുന്നു. 3ജി യുടെ അഞ്ചിരട്ടി വേഗതയാണ് 4ജിയിൽ പ്രതീക്ഷിക്കുന്നത്. ഇതു തന്നെയാണ് ഉപഭോക്താക്കളെ 4ജി സാങ്കേതികതയിലേക്കു ആകർഷിക്കാൻ കാരണം. 100 എംബി വരെ ഡൗൺലോഡ് സ്പീഡ് 50 എംബി വരെ അപ്‌ലോഡ് സ്പീഡ് എന്നിവയാണ് ഇതിന്റെ ഏറ്റവും കൂടിയ വേഗത.

## 4ജി യിലേക്കുള്ള പടവുകൾ...

വയർലെസ് ഫോണുകളിലൂടെയാണല്ലോ മൊബൈൽ യുഗത്തിനു തുടക്കം കുറിച്ചത്. ഈ തലമുറ ഫോണുകളാണ് 1ജി അഥവാ ആദ്യതലമുറ എന്നറിയപ്പെടുന്നത്. അനലോഗ് ടെലികമ്മ്യൂണിക്കേഷൻ സ്റ്റാൻഡേർഡിൽ പെട്ട ഇവ 1980 കളിലാണ് നിലവിൽ വന്നത്. കോൾ വിളിക്കാമെന്നതിലപ്പുറമൊരു നേട്ടമൊന്നും ഈ തലമുറയിൽപ്പെട്ട ഫോണുകൾക്ക് അവകാശപ്പെടാനുണ്ടായിരുന്നില്ല. പിന്നിട് 2ജി യുടെ രംഗപ്രവേശമായിരുന്നു. 90കളിലെ ഈ ചുവടുവയ്പ് 4 ജി വരെയെത്തി നിൽക്കുന്ന ഈ സാങ്കേതികതയുടെ നെടും തൂണായി മാറി. എസ്എംഎസ്, എംഎംഎസ്സ്, ഈ മെയിൽ എന്നിവയൊക്കെ ഫോണിലേക്കെത്തിയ ഡിജിറ്റൽ യുഗത്തിന്റെ ആരംഭമായിരുന്നു അത്. 2.5ജി 2.75ജി എന്നിവ ഇതിന്റെ തൊട്ടു പിന്നാലെയെത്തി. ഇതിൽ ആദ്യത്തേത് ജി പി ആർ എസ്, എന്നും രണ്ടാമത്തേത് EDGE എന്ന പേരിലും ഉപഭോക്താക്കൾക്കിടയിൽ പ്രസിദ്ധമായിത്തീർന്നു. ഇതിനു ശേഷമാണ് മൊബൈൽ ലോകത്തെ അത്ഭുതത്തിലാഴ്ത്തിക്കൊണ്ട് 3ജി കടന്നു വന്നത്. വളരെ വേഗതയുള്ള ഇന്റർനെറ്റ് കണക്ഷൻ ഫോണുകളിൽ ലഭ്യമാക്കിയത് ഈ ടെക്നോളജിയാണ്. വിവരസാങ്കേതികതയുടെ വിസ്മയപ്രപഞ്ചത്തെ വിരൽത്തുമ്പിലൊതുക്കിയ ഈ ചുവടുവയ്പ് വീഡിയോ കോളിംഗിനുള്ള സൗകര്യത്തോടൊപ്പം ചിത്രങ്ങൾ, വീഡിയോകൾ, ഈമെ

